# THE CHURCH WEEKLY

Vol. VIII. | SUNDAY 9th MAY 1954 | PRICE 2 ANNAS PER COPY | NO. 18

# THE CRUCIFIED & RISEN CHRIST-THE HOPE OF THE WORLD

### The Faith

### I

*(1. Address delivered by Revd. Fr. A. Lasarus at the Syrian Student Conference held at Pathanamthitta, April 1953)*

At a meeting of Presbyterian ministers, one minister said of the Virgin Birth of Christ, "There are many in this Presbytery who do not believe in that particular fable. I myself am one who does not accept it,"

One of them asked, "Then how did you become a Presbyterian minister?"

He replied, "I did accept it when I was much younger. But I have since become educated and no longer hold my previous belief."

One asked, "Do you mind telling us just why you do not believe in the virgin birth?".

He said. "I don't believe in that doctrine because it is only found on two pages of the New Testament. Mathew & Luke are the only ones who ever mention it. In all the writings of Paul he never introduced the question of the virgin birth. Peter never mentions it in his writings, & Jesus was utterly ignorant of any such suggestion. You never find it in a single sentence or statement uttered by Jesus Himself."

"Then tell us," one minister asked, "what do you teach and preach?"

"The Sermon on the Mount," was his instant reply. "That is enough Gospel for any one."

"Not for me," answered the other minister, "because I don't believe in the Sermon on the Mount!"

If a bomb had been dropped, it could not have created more excitement. Somewhat bewildered, the first minister asked, "What do you mean when you say that you don't believe in the Sermon on the Mount?"

The other replied, "I don't believe that Jesus ever uttered the words that you call the Sermon on the Mount."

Greatly astonished, he said, "Why-ever not?"

"Because it only occurs on two pages of the New Testament. Mathew & Luke are the only men who ever mention it. Paul never talked of the Sermon on the Mount. Peter says nothing about it. James, John and Jude are equally ignorant of it. Now following your line of reason, if Mathew and Luke lied about the virgin birth, why should I believe them concerning the Sermon on the Mount?"

It is not true that St Paul knew nothing of the Virgin Birth, for he never once calls Jesus "Son of Man" but constantly calls Him the Son of God. That, however, is not my subject for the moment. The point I wish to make is this.

There are many people in the world today who think that the sermon on the mount is the essence and heart of the Gospel. "Give us more of the Sermon on the Mount and less theology", they say. Even such a great man as Mahatma Gandhi said: "The message of Jesus is contained in the Sermon on the Mount, unadulterated and taken as a whole." It is one of the popular heresies and it needs to be answered.

The Sermon on the Mount is not the Gospel that the early Church taught. When the great Apostle Paul wanted to recall the Corinthians to the fundamentals of Christianity, he did not say, "Blessed are the peacemakers. Do not resist an evil person. Love your enemies. Let tomorrow take care of itself. Do to others what you would like them to do to you. Be perfect." Those are magnificent principles. They could be called good advice. They could not possibly be called good news.

No, St. Paul wrote something quite different. This is what he wrote: "I delivered to you among the fundamentals what I also received, that Christ died for our sins according to the Scriptures, that He was buried, that He was raised on the third day according to the Scriptures, that He appeared to Cephas, then to the Twelve, then to more than 500 brothers at once, then to James, then to all the Apostles. Last of all He appeared to me." (1 Cor. 15).

And here is what the Apostle Peter preached: Men of Israel, hear these words. Jesus of Nazareth, a man whose mission from God was proved to you by miracles, wonders and signs which God did through Him among you, as you yourselves know, this Jesus who by the fixed design and foreknowledge of God was betrayed, you took and by the hands of sinful men crucified and killed. But God released Him from the birth-pains of death and raised Him to life, because it was not possible for death to retain its hold upon Him. This Jesus God has raised to life, and of that we are all witnesses. Therefore, having been lifted up by the right hand of God, and having received from

the Father the promised gift of the Holy Spirit, He has begun to pour it out as you can see for yourselves" (Acts 2, 22-33).

And here is what S. Peter and all the Apostles preached: "The God of our fathers raised Jesus whom you killed by hanging Him on a tree. It is this Jesus whom God nas exalted to His right hand to be our leader and Saviour, to give repentance to Israel and forgiveness of sins. And we are witnesses to these things, and so is the Holy Spirit whom God has given to those who obey Him."

(Act 5, 30-32)

In any case the original Gospel was not a Sermon and not the Beatitudes. It was thrilling news, glad tidings of great joy for all the peoples of the world. It was Jesus Himself, the Divine Saviour His Cross, His Empty Tomb, His Kingdom His forgiveness, His power and His glory. Or in the words of the theme of this conference, "The crucified and risen Christ".

But who is He? He is the light of everyone who comes into the world. He is the Light from the Light, true God from the true God, of one essence with the Father, through whom all things were made, who for us men and for our salvation came down from Heaven. Yet don't think that the Son of God changed His place when He became man and was born in Bethlehem. No, He came to a place where He had always been, for He was in the world, and the world was made by Him. He did not change His place but His visibility. He came out of the everywhere into the here.

Many people do not understand how and why God became man. Here is a parable. A man in his travels came to a river which he could not cross. As he was wondering how he could cross it, he saw a man standing near the river and he asked him, "Is there any way I can cross this river?" The man said, "Yes, it is easy. Air will take you across." And he showed him a goatskin. It is a custom in certain parts of India to fill goatskins with air and use them as boats or supports. So the man filled the skin with air and got safely across the river to the other side. The air was everywhere all the time, but it was not until it was put into the skin that it could be used to bear a man up and carry him across a river. In the same way God is everywhere, but it was not until He took a human form and became man that we could understand His power and realize what He is like. And now when we surrender ourselves to the Man Jesus Christ who is at the same time God the Son, He carries us across the river of life to Heaven.

(To be continued)

# സ്ലീബാദാസസമൂഹം

## 29 വർഷങ്ങൾക്കു ശേഷം

(പി. പി. വർക്കി)

(1100-ാമാണ്ടിൽ സമാരംഭിച്ച സ്ലീബാദാസസമൂഹം കഴിഞ്ഞ 29 വർഷങ്ങളായി പുറജാതികളുടെയിടയിൽ നമ്മുടെ കർത്താവിന്റെ രക്ഷണ്യസുവിശേഷം പ്രചരിപ്പിച്ചുവരികയാണല്ലോ. സമൂഹാദ്ധ്യക്ഷനോടുകൂടി അതിന്റെ പ്രാരംഭദശയിൽതന്നെ സമൂഹപ്രവർത്തനങ്ങളിൽ പങ്കെടുക്കുവാൻ ഈ ലേഖകനു ഭാഗ്യം സിദ്ധിക്കുകയുണ്ടായി. എന്നാൽ 14 വർഷത്തെ സേവനത്തിനുശേഷം വിദേശമിഷൻപ്രവർത്തനത്തെ ലക്ഷ്യമാക്കി ഞാൻ സമൂഹം വിടുകയാണുണ്ടായതു്. 15 വർഷങ്ങൾക്കു ശേഷം വീണ്ടും ഞാൻ ഇക്കൊല്ലം എന്റെ പഴയ പ്രവർത്തനരംഗങ്ങളായിരുന്ന വടക്കുള്ള ചില ഇടവകകളിൽ സമൂഹം സെക്രട്ടറി ഫാദർ പീലിപ്പോസിനോടുകൂടി സഞ്ചരിക്കുകയുണ്ടായി. ഞങ്ങളുടെ യാത്രയിൽ എനിക്കറിവാൻ ഇടയായതും ബോധ്യപ്പെട്ടതുമായ ചില സംഗതികൾ ചർച്ചുവീക്കിലി വായനക്കാർ ഇഷ്ടപ്പെട്ടുമെന്നു വിശ്വസിക്കുന്നു.)

29 വർഷം മുമ്പ് ആരംഭിച്ച ഈ നന്മ ചെയ്യുന്ന വേല ഇന്നും അനുക്രമം പുരോഗമിച്ചുകൊണ്ടിരിക്കുന്ന കാഴ്ച എന്നെ ആഹ്ലാദഭരിതനാക്കി. അന്നു വെറും നല്പതുകാരനായിരുന്ന മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശൻ ഇന്നു 69 വയസ്സുള്ള മാർ പത്രോസ് ഒസ്താത്തിയോസായി വെള്ളി രേഖ ചാർത്തിയ താടിമീശകളോടുകൂടി ഉയർന്നിരിക്കുന്നു. അന്നത്തെ ചൊടിചൊടിപ്പിനും ഉത്സാഹവായ്പിനും ഇന്നും കുറവൊട്ടുമില്ലെങ്കിലും അന്നത്തെപോലെ (ബസ്സുകൾ വളരെ കുറവായിരുന്നകാലം) ഇരുപതും മുപ്പതും മൈൽ നടക്കുവാൻ തിരുമേനിക്കു് ഇന്നു് സാദ്ധ്യമല്ല. മൂന്നു നാലു മൈൽ മടികൂടാതെ നടക്കുവാൻ ഇപ്പോഴും ചുണകാണുന്നുണ്ടു്. ഓർമ്മക്കുറവില്ലെങ്കിലും വാർദ്ധക്യത്തിന്റെ നേരിയ മറവി ചുരുക്കം ചിലപ്പോൾ അനുഭവപ്പെടാറുണ്ടെന്നു സെക്രട്ടറിഅച്ചൻ പറകയുണ്ടായി. താണവർഗ്ഗക്കാരോടുള്ള പ്രത്യേകിച്ചു തന്റെ സന്തോഷവും കിരീടവുമായ പുതുക്രിസ്ത്യാനികളോടുള്ള സ്നേഹം വളർന്നു വരികയാണു്. എത്ര വലിയവരോടു സംഭാഷണത്തിൽ ഏർപ്പെട്ടിരിക്കട്ടെ, എത്ര ഗൗരവമേറിയ കാര്യം ചർച്ചാവിഷയമാവട്ടെ, തിരുമേനിയെ അതിൽനിന്നു വിരമിപ്പിക്കുവാൻ ഒരു പുതുക്രിസ്ത്യൻ വിധവയോ വൃദ്ധനോ പുറത്തു വന്നാൽ മതി—തൽക്കാലത്തേക്കു് ആ ഗൗരവമേറിയ രംഗം മാററിവച്ചിട്ടു് അവർ വന്ന കാര്യം അന്വേഷിക്കുകയായി. തന്റെ ജീവിതോദ്ദേശം നന്നായി അറിയാവുന്ന തിരുമേനി അതിന്റെ പൂർത്തീകരണത്തിനു തടസ്സമായി വരാവുന്ന സകലത്തേയും—അതു എത്രതന്നെ മോഹനീയമായിരുന്നാലും—നിരാകരിക്കതന്നെ ചെയ്യും. 1104 ആണെന്നാണു് എന്റെ ഓർമ്മ വട്ടശ്ശേരിൽ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് തിരുമേനി സമൂഹാദ്ധ്യക്ഷനെ എപ്പിസ്ക്കോപ്പാസ്ഥാനത്തേക്കു നിർബന്ധപൂർവം ക്ഷണിച്ചു. അദ്ദേഹം അന്നു് ആ മഹാനായ തിരുമേനിയുടെ നിർബന്ധമായ കല്പനയെ വിനയപൂർവം തിരസ്കരിച്ചു. കോട്ടയത്തു നിന്നു തിരിച്ചെത്തിയപ്പോൾ എന്നോടു പറഞ്ഞു "കുഞ്ഞോർക്കി, നമ്മുടെ വേലക്കു തടസ്സമാണു് എപ്പിസ്ക്കോപ്പാസ്ഥാനം. വേണമെങ്കിൽ ഷഷ്ടിപൂർത്തികഴിയട്ടെ"

29 വർഷം മുമ്പ് മുളന്തുരുത്തിക്കടുത്ത മാത്തുരുത്തേൽ പള്ളിയുടെ പരിസരങ്ങളിൽ ആദ്യമായി ഞങ്ങൾ ചില പുലക്കുടിലുകൾ സന്ദർശിച്ചു. അന്നു കൈത്താളംകൊട്ടി പാടിയ "കരുണയുള്ള യേശുവേ............എന്ന അതേ പാട്ടു തന്നെ ഈയിടെ നടന്ന സഞ്ചാരയോഗങ്ങളിലും ഉത്സാഹമായും സജീവമായും പാടുകയുണ്ടായി. സെക്രട്ടറി പീലിപ്പോസച്ചൻ തിരുമേനിയുടെ അ സാന്നിദ്ധ്യത്തിൽ വാർഷികസഞ്ചാര

യോഗങ്ങൾ വളരെ ഭംഗിയായും വിജയപ്രദമായും നടത്തുന്നുണ്ടെന്നു പറവാൻ എനിക്കതിയായ സന്തോഷമുണ്ട്. ഈ വചന ശുശ്രൂഷയുടെ ഗൗരവം തികച്ചും അദ്ദേഹം മനസ്സിലാക്കിയിട്ടുണ്ട് എന്നെനിക്കു തോന്നി. തിരുമേനിയുടേതു മാത്രമായിരുന്ന പല വ്യക്തിമുദ്രകളും ഒട്ടും വാട്ടവും കോട്ടവും കൂടാതെ സിക്രട്ടറിയിൽ ഞാൻ കാണുകയുണ്ടായി. കഴിഞ്ഞ 15 വർഷം തിരുമേനിയുടെകൂടെ സഞ്ചരിച്ചതിന്റെ പ്രതിഫലനം വ്യക്തമായി സിക്രട്ടറിയിൽ കാണാവുന്നതാണ്. ഞാൻ സഞ്ചരിച്ച സ്ഥലങ്ങളിലെ സമൂഹാംഗങ്ങൾ പൊതുവേ ഉത്സാഹികളും തീക്ഷ്ണതയുള്ളവരുമായി കാണപ്പെട്ടു. എന്നിരുന്നാലും ചിലയിടങ്ങളിൽ വേണ്ടിടത്തോളം ശ്രദ്ധ ചെലുത്തുന്നുണ്ടോ എന്ന് സംശയം തോന്നി. ഒരിടവകയിൽ മാമോദീസാ മുക്കാത്തവരായി പത്തും പന്ത്രണ്ടും വയസ്സുവരെ പ്രായമെത്തിയ 13 പുതുക്രിസ്ത്യൻ കുട്ടികളെ സിക്രട്ടറി ഫാദർ പീലിപ്പോസ് ഒരുമിച്ച് – മുക്കുകയുണ്ടായി. അത് ആ ഭാഗത്തു പ്രവർത്തിക്കുന്ന സ്ലീബാദാസന്റെതന്നെ കുററമാണെന്നു പറവാൻ തരമില്ല. ഒരു ധനാഢ്യനും പരിഷ്കാരിയുമായ ഇടവകയിലെ ബ. വികാരിയച്ചനു ഈ പുലക്കുഞ്ഞുങ്ങളെ കൈകൊണ്ട് തൊടാൻ ഒരു മടിയും വല്ലായ്മയുമാണ്; സാധുവായ സ്ലീബാദാസൻ എന്തു ചെയ്യും.

ഞങ്ങൾ സന്ദർശിച്ച ഇടവകകളിലെല്ലാം പുതുക്രിസ്ത്യാനികൾ ഉത്സാഹവായ്പോടെ യോഗത്തിനു വന്നു ചേർന്നിരുന്നു. ഈ വടക്കൻ ഇടവകകളിൽ നിന്നാരും തന്നെ ക്ഷേത്രം തുറന്നു കൊടുത്തിട്ടും അങ്ങോട്ടു തിരിഞ്ഞു നോക്കിപോലുമില്ല. എല്ലാഇടവകകളിലും തന്നെ തിരുമേനിയെപ്പററി പുതുക്രിസ്ത്യാനികൾ അന്വേഷിക്കുയുണ്ടായി. തിരുമേനിയെ കാണുവാനും കൈമുത്തി അനുഗ്രഹം പ്രാപിപ്പാനും അവരെല്ലാം വളരെ ആഗ്രഹിക്കുന്നുണ്ട്. അവർക്കെല്ലാം തിരുമേനിയുടെ ആ സ്നേഹമേറിയ ശബ്ദം കേൾക്കണം. ഒരു വൃദ്ധവിധവ പീലിപ്പോസച്ചനെ സമീപിച്ച് ഒരു രൂപാനോട്ടു കൊടുത്തിട്ടു ഇങ്ങനെ പറഞ്ഞു. "അച്ചാ ഇത് തിരുമേനിക്കു കൊടുക്കണം. കാറു മേടിക്കാൻ" ആ ഇടവകയിൽ തിരുമേനിക്കു കാർ ഫണ്ട് ഉണ്ടാക്കുന്ന വിവരം എങ്ങനെയോ അറിഞ്ഞിരുന്നു. ഞങ്ങൾ [illegible]റോ ദിവസം വേറൊരു ഇടവകയി[illegible]ക്കു നടക്കുമ്പോൾ ഒരിടവഴിയിൽ [illegible] ഒരു പുതു ക്രിസ്ത്യൻ ഓടി വരുന്നു. "അച്ചാ ഒന്നു നിക്ക്" എന്നു വിളിച്ചു പറഞ്ഞുകൊണ്ട് അവൻ കൊണ്ടു വന്ന രണ്ടുരൂപാ കൊടുത്തിട്ടു പറഞ്ഞു. "ഇതു തിരുമേനിക്കു വണ്ടിമേടിക്കാനാ, ഇതേയുള്ളൂ." എന്ന് ഞങ്ങൾ അത്ഭുതത്തോടെ ദൈവത്തെ സ്തുതിച്ചു. തിരുമേനി മെത്രാപ്പോലീത്ത ആയ കാര്യം അവരെല്ലാം കേട്ടിട്ടുണ്ട്. അവർക്കെല്ലാം തിരുമേനിയെ കാണണം. കൈമുത്തണം, അനുഗ്രഹംവാങ്ങണം. എന്താണു മാർഗ്ഗ ? ഞാനാലോചിച്ചു നോക്കി. വടക്കൻ ഇടവകകൾ തയ്യാറായിട്ടില്ല; സുപ്രീംകോർട്ട് എന്തു പറയുമോ? ദൈവ ഉദ്ദേശമെന്തോ?

ഞങ്ങൾ അവരോടെല്ലാം പറഞ്ഞു; ദൈവം അതിനു വേണ്ട സാഹചര്യങ്ങൾ സൃഷ്ടിക്കുവാൻ നമുക്കു പ്രാർത്ഥിക്കാം. സമാധാനമാണു നമ്മുടെ ലക്ഷ്യം. ദൈവം അതു കൈവരുത്താൻ നമുക്ക് അപേക്ഷിക്കാം എന്ന്.

# ഉയിർപ്പിൻ ജീവൻ

(എം. സി. കുറിയാക്കോസ് റമ്പാൻ)

ഞാൻ ജീവിച്ചിരിക്കുന്നവനും മരിച്ചവനും ആകുന്നു. എന്നാൽ ഇതാ എന്നേക്കും ജീവിച്ചിരിക്കുന്നു. വെളിപ്പാട് 1. 18

നമ്മുടെ കർത്താവ് ഉയിർത്തെഴുന്നേററ ആ ദിവസം സെഹിയോൻ മാളികയിൽ നടന്ന രംഗത്തെപ്പററി നമുക്കു ചിന്തിക്കാം. അവിടുന്നു പഴയ പെസഹാ അവസാനിപ്പിച്ചു പുതിയ പെസഹാ ആരംഭിച്ച ആ മാളികയിൽ അവൻ ശിഷ്യന്മാരുടെ പാദങ്ങൾ കഴുകിയ ആ മാളികയിൽ, ഞാൻ ചെയ്യുന്നതു എന്തെന്നു ഇപ്പോൾ നീ അറിയുന്നില്ല. പിന്നാലെ അറിയും. ഞാൻ നിന്നെ കഴുകുന്നില്ലെങ്കിൽ നിനക്കു എന്നോടുകൂടെ പങ്കില്ല. നിങ്ങൾ തമ്മിൽ തമ്മിൽ പാദങ്ങൾ കഴുകേണ്ടതാകുന്നു—ഇതു നിങ്ങൾ അറിയുന്നു എങ്കിൽ ചെയ്താൽ ഭാഗ്യവാന്മാർ ആകുന്നു. ഇതാ എന്റെ ശരീരം; ഇതാ എന്റെ രക്തം എന്നീ അന്ത്യമൊഴികൾ ഉച്ചരിക്കപ്പെട്ട ആ മാളികയിൽ ശിഷ്യന്മാർ എട്ടുപേർ കൂടിയിരിക്കുന്നു. യഹൂദന്മാരോടുള്ള ഭയംമൂലം വാതിൽ അടച്ച് സാക്ഷായിട്ടിരിക്കയാണ്. തലേതിന്റെ തലേ ദിവസം നടന്ന സംഭവങ്ങളാൽ അവർ ദുഃഖിതരായി തളർന്ന് തല കുനിച്ചിരിക്കുന്നു. ജയാളിയായ ഒരു മ്ശിഹായെ, ഒരു രാജകീയ മശിഹായെ, റോമാധിപത്യം തകർത്ത് ഇസ്രായേലിനു പൂർണ്ണാധിപതിയാകുന്ന ഒരു രാജമശിഹായെ അത്രെ അവർ യേശുവിൽ പ്രതീക്ഷിച്ചിരുന്നതു്. അങ്ങനെ ഇസ്റായേലിനെ വീണ്ടെടുക്കുമെന്നു അവർ പ്രതീക്ഷിച്ചിരുന്നവൻ കുരിശിൽ തറയ്ക്കപ്പെട്ടു. അവൻ മരിച്ചു കബറടക്കപ്പെട്ടു. അവരുടെ പ്രതീക്ഷകൾ മുഴുവനായി അവസാനിച്ചു. അവർ ആശയററു, മനസ്സു മടിച്ച്, നിവർന്നുനിൽക്കുവാൻ നിവൃത്തിയില്ലാത്തവരായി തീർന്നിരിക്കുന്നു. അവരുടെ രാജ്യത്തിന്റെ ശത്രുക്കളുടെയും മതാധിപന്മാരുടെയും പരിഹാസങ്ങൾ മൂലം അവർ വിഷണ്ണന്മാരായിരിക്കുന്നു. ഒരു മറുപടിയും പറവാൻ നിവൃത്തിയില്ലാതവണ്ണം അവർ ലജ്ജിതരായിരിക്കുന്നു. അവരുടെ പ്രിയ നേതാവിനോടുള്ള സ്നേഹം അവരെ വിട്ടുമാറിയിട്ടില്ല. എങ്കിലും അവരെ അവൻ വഴി പിഴപ്പിച്ചുവോ? അവരെ അവൻ വഞ്ചിച്ചുവോ? ദൈവപുത്രൻ എന്ന് അവകാശം പറഞ്ഞവനെ ദൈവം സഹായിച്ചിട്ടില്ലല്ലൊ. ഏവംവിധമൊക്കെയും അവർ ചിന്തിച്ചിരിക്കാം. എങ്കിലും അവർ അവനെ പഴിക്കുന്നില്ല. അവരെത്തന്നെ പഴിക്കുന്നു. നമ്മൾ യറുശലേമിലേക്കുപോകുന്നു. മനുഷ്യപുത്രൻ മനുഷ്യമക്കളുടെ കൈകളിൽ ഏൽപ്പിക്കപ്പെടും. അവർ അവനെ കുരിശിൽ തറച്ചു കൊല്ലുംഎന്ന് അവൻ നമ്മോടു പറഞ്ഞതല്ലേ? നമ്മൾ അവനെ വിലക്കാതിരുന്നതു അബദ്ധമായിപ്പോയി എന്നു ഒരു പക്ഷേ അവർ സ്വയം പഴിച്ചിരിക്കാം.

ഏവംവിധമൊക്കെയും അവർ മ്ലാനനിമഗ്നരായിരിക്കവെ, ആരോ വാതിലിൽ മുട്ടുന്നു. ശത്രുക്കളോ, സ്നേഹിതരോ, എന്നവർ ശങ്കിക്കുന്നു. സൂക്ഷ്മതയോടു ശ്രദ്ധിക്കുന്നു. ശാന്ത ശബ്ദമാണ്. വെള്ളക്കാൽ വീശിത്തുടങ്ങിയതിനാൽ സാവധാനത്തിൽ അവർ വാതിൽ തുറക്കുന്നു. ശിരസ്സ് മൂടിയ ഒരു സ്ത്രീ അകത്തേക്കു പ്രവേശിക്കുന്നു. അതു മഗ്ദലനമറിയം അത്രെ. അവളുടെ മുഖം തെളിഞ്ഞിരിക്കുന്നു. അവൾക്ക് അവരെ ഒരു ദൂത് അറിയിക്കുവാനുണ്ട്. ആവേശത്തോടു അവൾ പറയുന്നു "നമ്മുടെ കർത്താവ് ഉയിർത്തെഴുന്നേററു; അവൻ എനിക്കു പ്രത്യക്ഷപ്പെട്ടു." അവരാരും വിശസിക്കുന്നില്ല. ഈ സ്ത്രീക്കു ദുഃഖംമൂല

കിറുക്കുപിടിച്ചിരിക്കുന്നു എന്നവർ ഹസിച്ചിരിക്കാം. അവൾ അവിടെനിന്നു പോയി.

കുറെ കഴിഞ്ഞപ്പോൾ പിന്നെയും ആരോ മുട്ടുന്നു. രാത്രി കഴിഞ്ഞിരിക്കുന്നു. പകൽ വന്നിരിക്കുന്നു. ഭയം കുറഞ്ഞിരിക്കുന്നു. അവർ വാതിൽ തുറക്കുന്നു. മഗ്ദലനമറിയാമിനെപ്പോലെ പരിഭ്രാന്തരായ രണ്ടു മൂന്നു സ്ത്രീകൾ അകത്തേക്കു പ്രവേശിക്കുന്നു. അവരുടെയും മുഖങ്ങൾ സന്തുഷ്ടമായിരിക്കുന്നു. അവരിൽ ഒരുത്തി പറയുന്നു അതിരാവിലെ നമ്മുടെ കർത്താവിന്റെ കബറിങ്കലേക്കു ഞങ്ങൾ ചെന്നു. അവിടെ ഒരു മാലാഖായെ ഞങ്ങൾ കണ്ടു. "ക്രൂശിക്കപ്പെട്ട യേശുവിനെ നിങ്ങൾ അന്വേഷിക്കുന്നു എന്നു ഞാൻ അറിയുന്നു. അവൻ ഇവിടെ ഇല്ല. ഉയിർത്തെഴുന്നേറ്റിരിക്കുന്നു." എന്നു ആ മാലാഖാ ഞങ്ങളോടു പറഞ്ഞു. മാത്രമല്ല, മടങ്ങുമ്പോൾ നമ്മുടെ ആ നാഥൻ ഞങ്ങൾക്കു പ്രത്യക്ഷപ്പെട്ടു. ഞങ്ങൾ അവന്റെ പാദം തൊട്ടു വന്ദിച്ചു. ആ സ്ത്രീകളുടെ സന്ദേശവും ആ ശിഷ്യന്മാർ സ്വീകരിച്ചില്ല. നീ എന്നെ തൊടരുതെന്നു നമ്മുടെ നാഥൻ മഗ്ദലനയോടു അരുളി എന്നു അവൾ പറയുന്നു. ഞങ്ങൾ അവന്റെ പാദം തൊട്ടു വന്ദിച്ചു എന്നു നിങ്ങൾ പറയുന്നു. നിങ്ങൾക്കും എന്തോ കുഴപ്പം ഭവിച്ചിട്ടുണ്ടെന്നു് അവർ ആ സ്ത്രീകളെ പുച്ഛിച്ചു് അവരുടെ സന്ദേശം നിരാകരിച്ചു. ഇതേ കാരണത്താലായിരിക്കാം യേശുക്രിസ്തു കന്യാസ്ത്രീയമ്മയ്ക്കു പ്രത്യക്ഷപ്പെട്ടതായി ഒരു സുവിശേഷകരും രേഖപ്പെടുത്തിയിട്ടില്ലാത്തതു്. വിശുദ്ധ മാതാവിനു അവിടുന്നു് ആദ്യമായും പിന്നീടു പലപ്പോഴും പ്രത്യക്ഷപ്പെട്ടു എന്നത്രെ സഭയുടെ പാരമ്പര്യം. എന്നാൽ അവിശ്വാസികളെ വിശ്വസിപ്പിക്കുവാൻ ഒരമ്മയുടെ സാക്ഷ്യം മതിയാകുന്നതല്ലല്ലൊ.

മേൽ പ്രസ്താവിച്ചപ്രകാരം ആ ശ്ലീഹന്മാർ എട്ടുപേരും അവരുടെ അവിശ്വാസത്തിലും ദുഃഖത്തിലും ഇരിക്കവെ വാതിൽക്കൽ മൂന്നാമതും ആരോ മുട്ടുന്നു. നേരം മൂന്നാംമണിയോളം ആയിരിക്കണം. അവർ വീണ്ടും വാതിൽ തുറക്കുന്നു. പത്രോസ് ശ്ലീഹാ അകത്തു പ്രവേശിച്ചു നിവർന്നു നിൽക്കുന്നു. ആ തള്ളിപ്പറച്ചിലുകൾക്കു ശേഷം അദ്ദേഹം ശ്ലീഹസമൂഹം വിട്ടു നടക്കുകയായിരുന്നു. വിശുദ്ധമാതാവിനെ ഭരമേറ്റ ശേഷം യോഹന്നാനും ശ്ലീഹന്മാരോടു ചേർന്നിരുന്നില്ല. എങ്കിലും അവരിരുവരും ശേഷം ശ്ലീഹന്മാരെക്കാൾ ധൈര്യശാലികൾ ആയിരുന്നു. അവരൊക്കെയും യേശുവിനെ വിട്ടോടിയപ്പോൾ പത്രോസ് അകലെയായിട്ടെങ്കിലും അവനെ അനുഗമിച്ചിരുന്നു. യോഹന്നാനാകട്ടെ കുരിശിന്നരികെത്തന്നെ നിന്നിരുന്നു. പത്രോസ് അകത്തു പ്രവേശിച്ചു നിവർന്നുനിന്നു. അദ്ദേഹത്തിന്റെ മുഖം മ്ലാനമയമായിരുന്നില്ല. പ്രത്യുത ശോഭനസന്തുഷ്ടമായിരുന്നു. അദ്ദേഹം ധൈര്യസമേതം പറയുന്നു: 'നമ്മുടെ കർത്താവു് ഉയിർത്തെഴുന്നേറ്റു. ഞാൻ അവനെ കണ്ടു. അവനെ വെച്ച കബർ ഒഴിഞ്ഞും അവനെ പൊതിഞ്ഞ തുണികൾ അവയ്ക്കുള്ളിലുണ്ടായിരുന്നവൻ ഇറങ്ങിപ്പോയതുപോലെയും കിടന്നിരുന്നു. ഇതാ യോഹന്നാനോടു ചോദിക്കുക വാസ്തവമാണു് എന്നു യോഹന്നാൻ പിൻതാങ്ങി.

ശേഷം ശിഷ്യന്മാർക്കു എതിരു പറവാൻ നിവർത്തിയില്ലാതായി. അത്ഭുതകരമായ എന്തോ സംഭവിച്ചിട്ടുണ്ടെന്നു അവർക്കു തോന്നിത്തുടങ്ങി. ആ മഗ്ദലനമറിയയും വേറെ രണ്ടുമൂന്നു സ്ത്രീകളും ഇവിടെ വന്നു് ഞങ്ങളോടു ഇപ്രകാരം തന്നെ പറഞ്ഞിട്ടു അധികനേരമായില്ല. അവരുടെ മൊഴി ഞങ്ങൾ വിശ്വസിച്ചില്ല. ഇപ്പോൾ നിങ്ങളും അപ്രകാരംതന്നെ പറയുന്നുവോ, എന്നു അവരിലൊരുവൻ ചോദിച്ചു. ആ മഗ്ദലനമറിയമാണു് അതിരാവിലെ യോഹന്നാനോടും എന്നോടും ഈ കാര്യം പറഞ്ഞതു്. ഞങ്ങൾ കബറിങ്കലേക്കു ഓടിച്ചെന്നു. അതു വാസ്തവമാണെന്നു ഞങ്ങളിരുവർക്കും ബോദ്ധ്യമായി ഏവംവിധമൊക്കെയും അവർ സംഭാഷിച്ചുകൊണ്ടിരുന്നു. നേരം വൈകാറായി. അപ്പോൾ വീണ്ടും ആരോ വാതിൽക്കൽ മുട്ടുന്നു. അവർ വാതിൽ തുറക്കുന്നു. രണ്ടു ശിഷ്യന്മാർ അകത്തേക്കു പ്രവേശിക്കുന്നു. അവർ അന്നു രാവിലെ യെറുശലേമിൽനിന്നു ഏഴുനാഴിക അകലെയുള്ള എമാവോസിലേക്കു പോയവരാണു്. ഇപ്പോൾ അവർ അവിടെനിന്നും ധൃതിയായി തിരിച്ചുവരികയാണു്. പത്രോസ് പെട്ടെന്നു അവരോടു പറഞ്ഞു. നമ്മുടെ കർത്താവു് ഉയിർത്തെഴുന്നേറ്റു. യോഹന്നാനും ഞാനും അവനെ കണ്ടു. അവരിലൊരുവൻ—ക്ളെയോപ്പാ—മറുപടിയായി പറഞ്ഞു. ഞങ്ങളും ഇന്നു് അവനെ കണ്ടു. ഞങ്ങൾ ഇന്നു് ഉച്ചകഴിഞ്ഞു് എമാവോസിലേക്കു പോയി. രാവിലെ ഇവിടെ യറുശലേമിൽ നടന്നതായി പ്രസിദ്ധമായ ആ കാര്യത്തെക്കുറിച്ചു് ഞങ്ങൾ സംസാരിച്ചുകൊണ്ടിരുന്നു. ഒരു വഴിയാത്രക്കാരൻ ഞങ്ങളോടു ചേർന്നു നിങ്ങളുടെ വാദവിഷയം എന്തു് എന്നു ചോദിച്ചു. ഞങ്ങൾ അവനോടു സകലവും വിശദമായി പറഞ്ഞു. അപ്പോൾ അവൻ ഞങ്ങളോടു് പ്രവാചകന്മാരുടെ പ്രവചനങ്ങൾ നിങ്ങൾ വിശ്വസിക്കുന്നില്ലയോ? ക്രിസ്തു കഷ്ടമനുഭവിച്ചു മഹത്വത്തിൽ കടക്കേണ്ടതല്ലയോ എന്നു ചോദിച്ചു. കൂടാതെ മോശ മുതൽ സകല പ്രവാചകന്മാരിൽനിന്നും ക്രിസ്തുവിനെക്കുറിച്ചുള്ളവ അവൻ ഞങ്ങൾക്കു വ്യാഖ്യാനിച്ചുതന്നു. ഞങ്ങൾ എമാവോസിൽ എത്തിയപ്പോൾ സൂര്യൻ അസ്തമിച്ചു. അവൻ മുമ്പോട്ടുപോകുവാൻ ഭാവിച്ചു. ഞങ്ങൾ നിർബന്ധിക്കുകയാൽ അവൻ പോയില്ല. ഞങ്ങൾ ഭക്ഷണത്തിനു് ഇരിക്കുമ്പോൾ അവൻ അപ്പം എടുത്തു വാഴ്ത്തി നുറുക്കി ഞങ്ങൾക്കു തന്നു. ഉടൻ ഞങ്ങളുടെ കണ്ണുകൾ തുറന്നു. അവൻ ക്രിസ്തുവാണെന്നു ഞങ്ങൾ അറിഞ്ഞു. പൊടുന്നനവെ അവൻ അപ്രത്യക്ഷനായി ഈ വിവരം നിങ്ങളെ അറിയിപ്പാൻ ഞങ്ങൾ ഓടി വന്നതാണു്. ഇത്രയും പറഞ്ഞശേഷം അവർ അവരുടെ വീടുകളിലേക്കു പോയി:

മാളികമുറിയിൽ കൂടിയിരുന്ന ശ്ലീഹന്മാരുടെ സംശയങ്ങൾ മാറിത്തുടങ്ങി. നമ്മുടെ കർത്താവു് ഉയർത്തെഴുന്നേറ്റിരിക്കാം. എന്ന ചിന്ത അവരിൽ പ്രവേശിച്ചു. ഏവം വിധം ആ മുറിയിൽ മാർത്തോമ്മാ ഒഴിച്ചുള്ള ശ്ലീഹന്മാർ കൂടിയിരിക്കവെ അവരിൽ എട്ടുപേരുടെ സംശയങ്ങൾ നീങ്ങിവരവെ നേരം എഴെട്ടുനാഴിക രാത്രിയായപ്പോൾ വാതലുകൾ അടയ്ക്കപ്പെട്ടിരിക്കവെ യേശുതമ്പുരാൻ അവരുടെ മദ്ധ്യത്തിൽ പ്രത്യക്ഷപ്പെട്ടു. ലോകത്തിന്റെ വെളിച്ചം അവർക്കു കാണപ്പെട്ടു. "നിങ്ങൾക്കു സമാധാനം" എന്നു അവൻ അവരോടു പറഞ്ഞു. ഇതു പറഞ്ഞിട്ടു് കയ്യും വിലാപ്പുറവും അവരെ കാണിച്ചു. കർത്താവിനെ കണ്ടതിനാൽ ശിഷ്യന്മാർ സന്തോഷിച്ചു. അവരുടെ ദുഖം സന്തോഷമായി. ഉയിർപ്പുദിവസം നടന്ന പ്രത്യക്ഷതകളത്രെ ഇവ. നമ്മുടെ കർത്താവിന്റെ പ്രത്യക്ഷതകളെ പറ്റി എഴുതപ്പെട്ടിട്ടുള്ളടത്തോളം പരിശോധിച്ചാൽ സ്വർഗ്ഗാരോഹണം വരെ അവിടുന്നു പത്തു പ്രാവശ്യം പ്രത്യക്ഷപ്പെട്ടിട്ടുള്ളതായി കാണാം. മഗ്ദലമറിയാമിനു്. 2. മറ്റേ ശുദ്ധിമതാക്കൾക്കു്. 3. പത്രോസിനു്. 4. എമാവോസിലേക്കു പോയ ശിഷ്യന്മാർക്കു്. 5. മാളിക മുറിയിൽ വച്ചു മാർത്തോമ്മാ ഒഴിച്ചു പത്തു ശിഷ്യന്മാർക്കു്. 6. [illegible]വിടെവച്ചു് മാർത്തോമ്മാ ഉൾപ്പെടെ [illegible]തിനൊന്നു ശിഷ്യന്മാർക്കു്. 7. ത[illegible]

റിയോസ് കടൽത്തീരത്തു വച്ച് പത്രോസു മുതലായ നാലു ശ്ളീഹാമാരുൾപ്പെടെ എഴു പേർക്ക്. 8. അസ്ത്രേറുസഹോദരന്മാർക്ക്. (കോറി 15:6) 9. മാർയാക്കോബിനു്. 10. സൈത്തുപർവ്വതത്തിൽ വച്ച് പതിനൊന്നുശ്ളീഹാന്മാർക്ക്. പ്രത്യക്ഷതകൾ ഇത്രയും മാത്രമെ ഉണ്ടായിരുന്നുള്ളു എന്നു പറയപ്പെടാവുന്നതല്ല. ഈ പുസ്തകത്തിൽ എഴുതിയിരിക്കുന്നതല്ലാതെ മററു അനേകം അടയാളങ്ങൾ യേശു തന്റെ ശിഷ്യന്മാർ കാൺകെ ചെയ്തുവെന്നു് യോഹന്നാൻ ശ്ളീഹാ (20. 30-ൽ) എഴുതിയിട്ടുള്ളതു് സന്ദർഭന്യായേന ചിന്തിച്ചാൽ ഉയിർപ്പുമുതൽ ആരോഹണം വരെയുള്ള കാലഘട്ടത്തെ കുറിച്ചാണെന്നു വ്യക്തമത്രെ

ഏവം വിധമൊക്കയും തിരുവെഴുത്തുകൾ നിറവേറി. വീഞ്ഞിൽ ലഹരി ഒഴിഞ്ഞവനെ പോൽ നമ്മുടേ കർത്താവു് ഉയർത്തെഴുന്നേററു. അബ്രഹാമിന്റെ സന്തതിയിൽ ഭൂമിയിലെ സകല വംശങ്ങളും അനുഗ്രഹിക്കപ്പെട്ടു.

ക്രിസ്തുവിന്റെ ശാരീരിക പുനരുത്ഥാനം ഒരു വിലയേറിയ സത്യം ആകുന്നു. നമ്മുടെ മതം നിൽക്കുന്നതു സർവ്വപ്രധാനമായി ആ സത്യത്തിന്മേൽ ആകുന്നു. ക്രിസ്തു ഉയിർത്തെഴുന്നേററിട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം: നിങ്ങളുടെ വിശ്വാസവും വ്യർത്ഥം എന്നു മാർ പൗലൂസ് എഴുതിയിട്ടുണ്ടല്ലോ.

മരിച്ച മൂന്നാളുകളെ ഉയിർപ്പിച്ചു. ഉയിർപ്പു സാദ്ധ്യമാണെന്നു കാണിച്ചവനും, ഞാൻ ഉയിർപ്പും ജീവനുമാണെന്നു ഉപദേശിച്ചവനുമായ യേശു മരിച്ചു. കബറടക്കപ്പെട്ടശേഷം ഉയിർത്തെഴുന്നേററു. അവരെക്കാൾ അവൻ എത്രമാത്രം ശ്രേഷ്ഠനായിരുന്നുവോ അപ്രകാരം തന്നെ അവന്റെ ഉയിർപ്പും അവരുടേതിനെക്കാൾ ശ്രേഷ്ഠമായിരുന്നു. അവർ പ്രാകൃതശരീരത്തോടെ ഉയിർത്തു: വീണ്ടും മരിച്ചു. എന്നാൽ കന്യകയിൽനിന്നവതരിച്ച ദൈവപുത്രനായ യേശുവാകട്ടെ മഹത്വശരീരത്തോടെ ഉയിർത്തു് എന്നേക്കും ജീവിച്ചിരിക്കുന്നു. "ഞാൻ ജീവിച്ചിരിക്കുന്നവനും മരിച്ചവനും ആകുന്നു. എന്നാൽ ഇതാ എന്നേക്കും ജീവിച്ചിരിക്കുന്നു," എന്നു് അവൻ ഓരോ പ്രത്യക്ഷതയിങ്കലും അരുളിയതായി സങ്കൽപ്പിക്കുക, ഇന്നു നമ്മോടും പറയുന്നതായി സങ്കല്പിക്കുക. ആദാമിൽ എല്ലാവരും മരിച്ചു: എന്നാൽ ക്രിസ്തുവിൽ എല്ലാവരും ജീവിക്കും. നമ്മുടെ സർവ്വപ്രധാനമായ പ്രത്യാശ—അഥവാ ഏകപ്രത്യാശ—ഇതല്ലയോ? മരിച്ചവർ ഉയിർക്കുന്നില്ലെങ്കിൽ തിന്നുക, കുടിക്കുക, ഉല്ല സിക്കുക: നാളെ നാം ചാകുമല്ലോ. ഇപ്രകാരം ഈ ലോകജീവിതത്തിൽ മാത്രമേ നമുക്കു ആശയുള്ളെങ്കിൽ നാം ഏററവും അരിഷ്ടരാകുന്നു. എന്നാൽ, കർത്താവിനു മഹത്വം ഉണ്ടായിരിക്കട്ടെ, അവൻ മരിച്ചവരിൽനിന്നുള്ള ആദ്യഫലമായി ഉയിർത്തെഴുന്നേററു. അവന്റെ പുനരുത്ഥാനത്തോടു നാമും സാദൃശ്യപ്പെട്ടും. നാം മണ്മയന്റെ പ്രതിമധരിച്ചതുപോലെ സ്വർഗ്ഗീയന്റെ പ്രതിമയും ധരിപ്പാനിരിക്കുന്നു. "ആകയാൽ എന്റെ പ്രിയരേ, നിങ്ങൾ ഉറപ്പുള്ളവരും കുലുങ്ങാത്തവരും നിങ്ങളുടെ പ്രയത്നം കർത്താവിൽ വ്യർത്ഥമല്ല എന്നറിഞ്ഞിരിക്കയാൽ കർത്താവിന്റെ വേലയിൽ എപ്പോഴും വർദ്ധിച്ചുവരുന്നവരും ആയിരിപ്പിൻ." ഉയിർപ്പിൻജീവൻ നമ്മിൽ വ്യാപരിക്കട്ടെ. എന്റെ ശരീരം ഉയിർത്തെഴുന്നേല്ക്കേണ്ടതാകുന്നു എന്ന ചിന്ത അതിലെ ഓരോ അവയവത്തെയും നിയന്ത്രിക്കട്ടെ. മരിച്ചുപോയവരുടെ ഉയിർപ്പിനും വരുവാനിരിക്കുന്ന ലോകത്തിലെപുതിയ ജീവനുമായി ഞങ്ങൾ നോക്കിപ്പാർക്കുന്നു എന്ന ദിനന്തോറുമുള്ള വാമൊഴി ദിനന്തോറുമുള്ള ജീവിതത്തോടു ബന്ധിതമായിരിക്കട്ടെ. ഓർത്തുകൊൾക—പുനരുത്ഥാനം രണ്ടുതരിഉണ്ടു്. ജീവന്റെ പുനരുത്ഥാനവും ന്യായവിധിയുടെ പുനരുത്ഥാനവും. നമ്മുടെ കർത്താവിന്റെ പുനരുത്ഥാനത്തെപററിയുള്ള ചിന്ത ജീവന്റെ പുനരുത്ഥാനത്തിനായി പ്രയത്നിക്കുവാനും നോക്കിപ്പാർക്കുവാനും നമുക്കു പ്രേരകമായി ഭവിക്കട്ടെ.

—— —— ——

## ചിന്താവിഷയം

സഭയിൽ സമാധാനമില്ലല്ലൊ എന്നു പറഞ്ഞു താടിക്കൈകൊടുത്തു് വിഷാദിക്കുന്ന ആളല്ല ഞാൻ. നേരേമറിച്ചു പൗർവ്വിക സുറിയാനിസഭ ഇന്ത്യയിലും, മലബാറിലും, കാനറായിലും മററും സുറിയാനിക്കാരുടെ കുടിയേററത്താലും മററുമുള്ള പുരോഗമനം സൂക്ഷ്മദൃഷ്ടിയുള്ളവൎക്കു തെളിവായി കാണാം. ദൈവകൃപയാൽ ഇരുകക്ഷികളും സഭയിൽ യോജിക്കുന്നപക്ഷം സഭ കഴുകനെപ്പോലെ ചിറകടിച്ചു ഉയരും.

ബിഷപ്പ് പത്രോസ് മാർ
ഒസ്താത്തിയോസ്

## ചർച്ച് വീക്ക്ലി വരിസംഖ്യ

| | രു. | ണ. | സ. |
|---|---|---|---|
| ഒരു വർഷത്തേക്കു് | 6 | 0 | 0 |
| ആറു മാസത്തേക്കു് | 3 | 0 | 0 |
| ഒററപ്രതി | 0 | 2 | 0 |
| ഇൻഡ്യക്കു വെളിയിൽ | 8 | 0 | 0 |

## വാരപഞ്ചാംഗം

| | മെയ് | മേടം |
|---|---|---|
| ഞായർ | 9 | 26 |
| തിങ്കൾ | 10 | 27 |
| ചൊവ്വാ | 11 | 28 |
| ബുധൻ | 12 | 29 |
| വ്യാഴം | 13 | 30 |
| വെള്ളി | 14 | 31 |
| ശനി | 15 | 1 |

### Thought for the Week

Doctrinal or credal formulae had their importance as pointing to Him, by trust in whom His followers had found peace; they were not themselves the revelation, but signposts indicating where the revelation was to be found.

Archbishop Temple.

THE CHURCH WEEKLY

# സിറിയൻ വിദ്യാർത്ഥി സമ്മേളനം

സിറിയൻവിദ്യാത്ഥിസമ്മേളനത്തിന്റെ 46-ാമത്തു് വാർഷികയോഗങ്ങൾ ആലപ്പുഴ പള്ളിയിൽവച്ചു ഏപ്രിൽ 27 മുതൽ മെയ് 2 വരെ നടന്നിരിക്കുന്നു. ഈ കൊല്ലത്തെ സമ്മേളനം വിജയകരമാക്കിത്തീക്കുന്നതിൽ ആലപ്പുഴപള്ളി ഇടവകാംഗങ്ങൾ നൽകിയ സഹകരണവും സഹിച്ച ബുദ്ധിമുട്ടുകളും അഭിനന്ദനം അർഹിക്കുന്നു. കേവലം ഒരു ചെറിയ ഇടവകയാണു് ആലപ്പുഴപള്ളി. ഉദ്യോഗങ്ങൾക്കും ബിസ്സിനസ്സിനുമായി അവിടെ ഇതരസ്ഥലങ്ങളിൽ നിന്നു വന്നുതാമസിക്കുന്നവരാണു് ഇടവകാംഗങ്ങളിൽ ഭൂരിപക്ഷവും. അവരുടെ ശക്തിക്കും സംഖ്യാബലത്തിനും വളരെ അതീതമാണെങ്കിലും തിരുവിതാംകൂർ കൊച്ചിയിലെ ഏററവും പ്രധാനവാണിജ്യകേന്ദ്രങ്ങളിലൊന്നായ ആലപ്പുഴ പട്ടണത്തിൽ ഓത്തഡോക്സു സഭവകയായി മനോഹരമായ ഒരു പള്ളി ഉണ്ടായിരിക്കണമെന്നുള്ള അഭിമാനബോധത്തിന്റെ ഫലമാണു് ഇപ്പോൾ അവിടെ പണിതീർത്തുകൊണ്ടിരിക്കുന്ന ഗംഭീരമായ പള്ളിക്കെട്ടിടം. ഉൽസാഹവും ലക്ഷ്യത്തിലുള്ള വിശ്വാസവും ദൈവാശ്രയവുമുണ്ടെങ്കിൽ മഹാകാൎയ്യങ്ങൾ സാധിക്കാമെന്നുള്ളതിനു് ഒരു പ്രത്യക്ഷഉദാഹരണമാണു് അപ്പള്ളിയുടെ പണി. അങ്ങിനെയുള്ള ഒരു ഉത്തേജകപ്രബുദ്ധമായ പശ്ചാത്തലത്തിലാണു് ഈയാണ്ടത്തെ സമ്മേളനം നടത്തപ്പെടുവാനിടയായതെന്നുള്ളതുതന്നെ സമ്മേളനത്തിന്റെ വിജയത്തിനു് ഒരു പ്രധാനകാൎയ്യമായി വത്തിച്ചു. സ്ഥലപരിമിതിയുടെയും മററു ചില അസൗകൎയ്യങ്ങളുടെയും പ്രതിബന്ധങ്ങൾ ഭാരവാഹികൾക്കു് വൈഷമ്യം നൽകിയെങ്കിലും അവരുടെ ആത്മാർത്ഥമായ പ്രയത്നങ്ങൾ ദർശിച്ചുകൊണ്ടിരുന്ന യുവജനങ്ങൾ സസന്തോഷം അവയെല്ലാം വിസ്മരിക്കുവാനുള്ള പ്രചോദനം അവിടെയുണ്ടായിരുന്നു. സമ്മേളനത്തിൽ സംബന്ധിച്ച വിദ്യാത്ഥികളുടെ സംഖ്യ മുൻആണ്ടുകളെ അപേക്ഷിച്ചു വളരെ കൂടുതലായിരുന്നു. ധ്യാനയോഗത്തിൽ സാധാരണ മുപ്പതും നാൽപതും പേർ മാത്രമേ കഴിഞ്ഞവർഷങ്ങളിൽ സംബന്ധിച്ചിരുന്നുള്ളു. ഈ ആണ്ടിൽ നൂറിൽപ്പരം വിദ്യാത്ഥികൾ അതിൽ സംബന്ധിച്ചുവെന്നു കാണുന്നതു വളരെ അധികം ചാരിതാത്ഥ്യജനകമായ ഒരു വസ്തുതയാണു്. എൺപതും നൂറും നൂററൻപതും വിദ്യാർത്ഥികൾ സംബന്ധിക്കുകപതിവായിരുന്ന കോൺഫറൻസിൽ ഈ ആണ്ടിൽ ഇരുനൂറിൽ അധികംപേർ സംബന്ധിച്ചിരുന്നതായി കാണുന്നു. സുറിയാനിസമുദായത്തിൽ ഒരു നവചൈതന്യവും പ്രതീക്ഷകളും ഉദയം ചെയ്യുന്നതിന്റെ ഒരു ലക്ഷ്യമായി ഈയാണ്ടത്തെ സമ്മേളനത്തെപ്പററി പലരും കരുതുന്നുണ്ടെങ്കിൽ അതു യഥാർത്ഥമായിത്തീരട്ടെയെന്നാണു് ഞങ്ങളുടെ ആശംസ. സമ്മേളനത്തിൽ സംബന്ധിച്ച യുവജനങ്ങൾ പ്രദർശിപ്പിച്ച അച്ചടക്കവും പ്രസംഗങ്ങളിലുള്ള താല്പൎയ്യവും വളരെയധികം പ്രതീക്ഷകൾക്കു വക നൽകുന്നതായിതോന്നി. സിറിയൻവിദ്യാർത്ഥിസമ്മേളനം ഒരു വാർഷികച്ചടങ്ങു് എന്നതിൽ കവിഞ്ഞു് ഒരു പ്രസ്ഥാനമായി വളരുന്നതിനും സജീവമായ പ്രവത്തനങ്ങൾ സംഘടനയിൽ ഭേദഗതിവരുത്തുവാനുംഉള്ളസമയം സമാഗതമായി എന്നു വിശ്വസിക്കാൻ മതിയായ കാരണമുണ്ടു്. കാൎയ്യാലോചനായോഗത്തിൽ അങ്ങനെയൊരു ഭരണഘടനാഭേദഗതിയുടെ ഒന്നാം വായന കഴിഞ്ഞിരിക്കുന്നതായും അടുത്ത സമ്മേളനത്തിൽ രണ്ടാംവായന കഴിഞ്ഞു് അതു പ്രായോഗികമാക്കാൻ തീരുമാനിച്ചിരിക്കുന്നതായും കാണുന്നതു ശുഭോദക്കമായിരിക്കുന്നു. എസ്. സി. എം. (സ്ററുഡൻറ് ക്രിസ്ത്യൻമൂവ്മെൻറ്)പോലെയുള്ള ഒരു പ്രസ്ഥാനമായി വിദ്യാത്ഥിസമ്മേളനംവികസിപ്പിക്കേണ്ട ആവശ്യകതയെപ്പററി മുൻപു പല പ്രാവശ്യം ആലോചനകൾ നടന്നിട്ടുണ്ടു്. മുഴുവൻസമയവും വിനിയോഗിച്ചു ജോലി ചെയ്യുവാൻ കഴിവുള്ള രണ്ടുമൂന്നു പ്രവർത്തകരെ നിയോഗിക്കുന്നതിനു സാധിച്ചാൽ വിദ്യാത്ഥിസമ്മേളനം വളരെയധികം പ്രയോജനപ്രദമാക്കിത്തീർക്കുന്ന ഒരു സംഘടനയായി വികസിപ്പിക്കാവുന്നതാണു്. മുമ്പു് ഒന്നുരണ്ടു പ്രാവശ്യം ദിവംഗതനായ ശ്രീ കെ. സി. ചാക്കോയുടെ ഉത്സാഹത്തിൽ അങ്ങനെയൊരു പ്രയത്നം നടന്നിരുന്നു. എന്നാൽ സ്ഥിരമായി അതു മുമ്പോട്ടു കൊണ്ടുപോകാൻ വൈഷമ്യം നേരിട്ടു സെക്രട്ടറിമാർ ആ സംരംഭത്തിൽ നിന്നു പിൻമാറുകയാണുണ്ടായതു്. വിദ്യാർത്ഥികളുടെ ഇടയിലുള്ള പ്രവർത്തനങ്ങളിൽ ഉത്സാഹവും താല്പര്യവും കഴിവും ഉള്ള യുവനേതാക്കന്മാരെ കണ്ടുപിടിച്ചു് ഈദൃശമായ സംരംഭങ്ങളിൽ പ്രോത്സാഹിപ്പിക്കുവാൻ പ്രസിഡണ്ടു മാർ പീലക്സീനോസ് തിരുമേനിയും, ജനറൽ സെക്രട്ടറി മി. എം. തൊമ്മനും പ്രത്യേകമായി ശ്രദ്ധിക്കുന്നതു സഹായകമായിരിക്കും. സഭാസേവനസന്നദ്ധരായ പലരും സഭാസേവനങ്ങളിൽ പ്രവേശിച്ചു കഴിയുമ്പോൾ ചില പ്രതിബന്ധങ്ങളിൽ ചെന്നു മുട്ടിത്തിരിഞ്ഞു ഇനിയും ആ വഴിയെ പോകാൻ ഇടവരരുതെയെന്ന ഒരു പ്രാത്ഥനയോടുകൂടി മററു മാർഗ്ഗങ്ങളിൽ പോകുകയെന്നതു് പലരുടെയും അനുഭവമാണു്. അങ്ങനെയുള്ള സന്ദർഭങ്ങൾ ഏതു സേവനപരിപാടിയിലും വന്നുചേരാവുന്നതാണെന്നും, ദൈവത്താൽ നയിക്കപ്പെടുന്ന മാർഗ്ഗങ്ങളിൽ വൈഷമ്യങ്ങൾ വിജയിക്കപ്പെടാനുള്ളവമാത്രമാണെന്നും ധൈൎയ്യപ്പെടുത്താനുള്ള ഒരുസ്നേഹിതസംഘത്തിന്റെ അഭാവം നമ്മുടെ സാമുദായികപ്രവർത്തനങ്ങളിൽ കണ്ടുവരുന്ന ഒരു ന്യൂനതയാണു്. പ്രോത്സാഹനങ്ങളും സഹതാപവും ധൈൎയ്യപ്പെടുത്തലും പരസ്പരം നൽകുകയെന്നതാണു് ഒരു ക്രൈസ്തവസമൂഹത്തിന്റെ വിശിഷ്ടലക്ഷണമായിരിക്കേണ്ടതു്. അങ്ങനെയൊരു പുതിയ അനുഭവവും പുതിയ ദർശനവും നമ്മുടെ സമുദായരംഗങ്ങളിൽ പുതിയ പുതിയ സംരംഭങ്ങളുടെകൂടെ വന്നു ചേരട്ടെയെന്നും, സിറിയൻ വിദ്യാർത്ഥിസമ്മേളനം വിദ്യാർത്ഥിപ്രസ്ഥാനമായി രൂപമെടുക്കുന്ന സംരംഭം വിജയിക്കട്ടെയെന്നും ആശംസിച്ചുകൊള്ളുന്നു.

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# "നിങ്ങൾ ബാലശിക്ഷ സഹിച്ചാൽ ദൈവം മക്കളോടെന്നപോലെ നിങ്ങളോടു പെരുമാറുന്നു; അപ്പൻ ശിക്ഷിക്കാത്ത മകൻ എവിടെയുള്ളു?"

(എം.റ്റി) (എബ്രായർ 12:7)

വൈഷമ്യങ്ങൾ നിറഞ്ഞ ഈ ലോകത്തിൽ യേശുക്രിസ്തുവിനോടുള്ള വിശ്വസ്തത പാലിക്കുവാൻ മനുഷ്യരെ സഹായിക്കുക എന്നുള്ളതായിരുന്നു പുതിയ നിയമത്തിലെ എഴുത്തുകാരുടെ ഒരു പ്രധാന ഉദ്ദേശം. ജീവിതത്തിലെ പല പ്രയാസങ്ങളെയും പ്രതിബന്ധങ്ങളെയും അഭിമുഖീകരിച്ചു തരണം ചെയ്യേണ്ട ആവശ്യം എല്ലാവർക്കുമുള്ളതാണു്. അവയെ അവഗണിക്കുകയോ അവമൂലമായി ദൈവത്തെയോ മനുഷ്യനെയോ പഴിക്കുകയോ ചെയ്തതുകൊണ്ടു യാതൊരു പ്രയോജനവുമില്ല. ജീവിതം എല്ലായ്പോഴും ഉല്ലാസപ്രദവും ഉപദ്രവരഹിതവും ആയിരിക്കുമെന്നുള്ള പ്രതീക്ഷയോ, അങ്ങനെ ആയിരിക്കേണ്ടതാണെന്നുള്ള നമ്മുടെ അഭിലാഷമോ ഒരിക്കലും ശരിയല്ല. മനുഷ്യജീവിതത്തെക്കുറിച്ചുള്ള ദൈവത്തിന്റെ ആഗ്രഹവും അപ്രകാരമല്ല. പ്രയാസങ്ങൾ തരണം ചെയ്യാതെ മനുഷ്യനു പഠിക്കാൻ നിവൃത്തിയില്ലാത്ത ചില പാഠങ്ങൾ ഉണ്ടു്. നമ്മുടെ കണ്ണുകൾ കണ്ണുനീരിനാൽ കഴുകി വെടിപ്പാക്കാതെ നമുക്കു കാണുവാൻ കഴിയാത്ത ചില കാഴ്ചകളുമുണ്ടു്. ഉല്ലാസപ്രധാനമായ ജീവിതം പലപ്പോഴും ദുർബലമാണു്. കഴിഞ്ഞ കാലങ്ങളിലെ ചില കഷ്ടാരിഷ്ടതകളിലേക്കു തിരിഞ്ഞുനോക്കി ദൈവത്തെ സ്തോത്രം ചെയ്യുന്നവർ പലരുണ്ടു്.

എബ്രായലേഖന കർത്താവു് കേവലം നിഷേധാത്മകമായ ഒരു നിലയിലല്ല ജീവിതത്തിലെ ദുരിതാനുഭവങ്ങളെ കാണുന്നതു്. ഗത്യന്തരമില്ലാത്തതുകൊണ്ടു് അവയിൽ നിന്നു ഗുണപാഠങ്ങൾ പഠിക്കുകയോ നന്മയെ ഉത്ഭവിപ്പിക്കുകയോ ചെയ്യണമെന്നുള്ളതല്ല അദ്ദേഹത്തിന്റെ ഉൽബോധനം. ശരിയായ ശിക്ഷണത്തിനുള്ള ഒരുകളരിയായിട്ടാണു് ദൈവം ഇഹലോകജീവിതത്തെ മനുഷ്യനു നൽകിയിരിക്കുന്നതു്. ഫ്റാൻസിസ് തോംസൺ എന്ന ആംഗ്ലേയ കവി തന്റെ ഒരു ചെറിയ കവിതയിൽ സ്വർഗ്ഗത്തിൽ ഒരു ശിശുവിന്റെ ആത്മാവിനു രൂപംകൊടുക്കുന്ന വിധം വർണ്ണിച്ചിട്ടുണ്ടു്. ആവശ്യമുള്ളതെല്ലാം തന്നെ അവിടെയുണ്ടു്. എന്നാൽ അത്യന്താപേക്ഷിതമായ ഒരു കാര്യം മാത്രം സ്വർഗ്ഗത്തിലില്ല—ഒരു തുള്ളി കണ്ണുനീർ. അതു നൽകുവാൻ ഈലോകത്തിനു മാത്രമേ കഴിയൂ. അതുകൊണ്ടു കണ്ണുനീർ പൊഴിക്കേണ്ട അവസരങ്ങൾ വരുമ്പോൾ—ഏതെങ്കിലും വിധത്തിലുള്ള കഷ്ടപ്പാടുകൾ നമുക്കുണ്ടാകുമ്പോൾ—ആദ്യവസാനം ഉല്ലാസഭൂയിഷ്ഠമായിരിക്കുവാൻ ദൈവം ഉദ്ദേശിച്ച ഈ ലോകത്തിലേക്കു് നുഴഞ്ഞു കയറുന്ന ശത്രുക്കളാണു് അവയെന്നു നാം ധരിക്കരുതു്. വേദനയും ദുഃഖവും കണ്ണുനീരുമില്ലാത്ത ഒരു ലോകമാണു് പരിപൂർണ്ണമായിട്ടുള്ളതെന്നു നാം വിചാരിച്ചാൽ അതൊരു വലിയ അബദ്ധമായിരുന്നേക്കാം. ശില്പവിദഗ്ദ്ധനായ ഒരു ദൈവത്തിന്റെ ആയുധങ്ങളാണു് അവ.

ഇപ്രകാരമുള്ള ഒരു വീക്ഷണഗതി ലോകത്തിന്റേതിൽ നിന്നും വിഭിന്നമാണു്. സാധാരണ മനുഷ്യന്റെ വേദപ്രമാണം ജീവിതം സുഖസന്തോഷങ്ങൾക്കുള്ളതാണെന്നാണു്. മനുഷ്യന്റെ പ്രയത്നത്തെ ലഘൂകരിക്കുന്ന ഇന്നത്തെ യാന്ത്രിക വ്യവസ്ഥിതിയിൽ ആ ചിന്താഗതി സർവ്വസാധാരണമായിത്തീർന്നിട്ടുണ്ടു്. കണ്ണുനീരിനു സ്ഥാനമില്ലാത്ത ഒരു ക്രിസ്തുമതവും കെട്ടിപ്പടുക്കുവാൻ ചിലർ ശ്രമിക്കുന്നുണ്ടു്.

ദൈവം നമ്മെ എങ്ങനെയുള്ളവരാക്കിത്തീർക്കുവാനാണു് ശ്രമിക്കുന്നതു്? പലവിധ പ്രയാസങ്ങളിൽ കൂടി നമ്മെ ദൈവം കടത്തിവിടുന്നതു് എന്തിനായിട്ടാണു്? ദൈവത്തിന്റെ നമ്മോടുള്ള പെരുമാറ്റത്തിലെല്ലാം തനിക്കു നമ്മുടെ ആളത്വത്തെയുള്ള ബഹുമാനവും അളവറ്റ സ്നേഹവും അന്തർഭവിച്ചിരിക്കുന്നു. അതിന്റെ പ്രതിച്ഛായ കർത്താവിന്റെ ക്രൂശിന്മേൽ നമുക്കു കാണാം. ദൈവം നമ്മുടെ കർത്താവിനെ സ്നേഹിച്ചതെങ്ങനെയാണോ അങ്ങനെയാണു് നമ്മെയും സ്നേഹിക്കുന്നതു്. നമ്മെ കരുപ്പിടിപ്പിക്കുവാൻ ആവശ്യമായ കഷ്ടപ്പാടുകളിൽനിന്നു് താൻ നമ്മെ ഒരിക്കലും ഒഴിവാക്കുന്നതല്ല. തന്റെ കുഞ്ഞുങ്ങളെ പഞ്ഞിയിൽ പൊതിഞ്ഞു യാതൊരു പരുക്കും പറ്റാതെ സൂക്ഷിക്കുന്ന ഒരു പിതാവല്ല യേശുക്രിസ്തു വെളിപ്പെടുത്തിയ ദൈവം. കഷ്ടപ്പാടുകൾ നമ്മുടെ ആത്മീയവളർച്ചയ്ക്കു് അത്യന്താപേക്ഷിതമായതുകൊണ്ടു അവയെ താൻ അനുവദിക്കുന്നു. അവയിൽകൂടി നമുക്കു ലഭിക്കുന്ന പരിശീലനം അവയെ മുഴുവനായി ന്യായീകരിക്കുന്നതാണു്.

ദൈവവുമായുള്ള കൂട്ടായ്മയ്ക്കു നമ്മെ പ്രാപ്തരാക്കുക എന്നുള്ളതാണു് ഇതിലെല്ലാം തന്റെ പരമോദ്ദേശം. 'ദൈവം, മക്കളോടെന്നപോലെ നിങ്ങളോടു പെരുമാറുന്നു.' എന്നാണു എബ്രായലേഖകൻ പറഞ്ഞിരിക്കുന്നതു്. ദൈവത്തോടുള്ള കൂട്ടായ്മ നമുക്കു സാദ്ധ്യമാകണമെങ്കിൽ ദൈവത്തിന്റെ ഹൃദയാഭിലാഷങ്ങളിൽ പ്രവേശിച്ചു് തന്നോടുകൂടെ പ്രവർത്തിക്കുവാനുള്ള കഴിവു നമുക്കുണ്ടാകണം. കഷ്ടാനുഭവങ്ങളിൽ കൂടെയല്ലാതെ അതു സാധ്യമല്ല. രണ്ടുകാര്യങ്ങളാണു് ദൈവത്തിന്റെ ശിക്ഷണത്തെ സ്വീകരിക്കുവാൻ നമ്മെ സഹായിക്കേണ്ടതു്. ഒന്നു്, ദൈവം നമ്മെ എങ്ങനെയുള്ളവരാക്കിത്തീർക്കുവാനാണു് ആഗ്രഹിക്കുന്നതെന്നു ക്രിസ്തുവിനെനോക്കി നാം മനസ്സിലാക്കണം. മറ്റൊന്നു് ക്രിസ്തുവിനെ നോക്കി ദൈവം നമ്മെ എത്രമാത്രം സ്നേഹിക്കുന്നു എന്നു ഗ്രഹിക്കുകയാണു്. അതുരണ്ടും നമുക്കു സാധിച്ചാൽ പിന്നെ നമ്മുടെ ജീവിതത്തെ മുഴുവനായി കർത്താവിനു സമർപ്പിക്കുവാൻ നാം മടിക്കുകയില്ല. എത്ര പ്രയാസങ്ങൾ വന്നാലും അവന്റെ നിത്യഭുജങ്ങൾ നമ്മെ താങ്ങിക്കൊള്ളുമെന്നും താങ്ങുവാൻ കെല്പുള്ളതാണെന്നും നാം വിശ്വസിക്കുക. ആ വിശ്വാസം നമ്മെ രക്ഷിക്കുകയും ചെയ്യും. ഇന്നത്തെ പ്രയാസങ്ങളെ പർവ്വതീകരിച്ചു് ജീവിതത്തിന്റെ ആകമാന വീക്ഷണം അസാധ്യമാക്കിത്തീർക്കരുതു്. വിധി പറയുവാൻ നാം ധൃതി കൂട്ടരുതു്. പല അനുഭവങ്ങളുടെയും നന്മതിന്മകൾ വിദൂരഭാവിയിൽ മാത്രമോ അല്ലെങ്കിൽ നിത്യതയിലോ ആയിരിക്കും വെളിപ്പെടുന്നതു്. ഒരു കാര്യം തീർച്ചയാണു്. ദൈവത്തെ സ്നേഹിക്കുന്നവർക്കു് എല്ലാം നന്മയ്ക്കായി വ്യാപരിക്കും.

—0—

# സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ്സ്

**പുത്തൻകാവിൽവച്ചു നടന്ന സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ്സിന്റെ 54-ാംവാർഷികസമ്മേളനത്തിൽ പ്രസിഡണ്ടുഡോ.സി റി. ഈപ്പൻചെയ്തസ്വാഗതപ്രസംഗം**

സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ്സിനോടും ഈ ദേവാലയത്തോടും ഇവിടെ നിത്യവിശ്രമം കൊള്ളുന്ന സുറിയാനിസഭയുടെ അഭിമാനസ്തംഭങ്ങളായ വന്ദ്യതിരുമേനിമാരോടുമുള്ള ഭക്തിപാരവശ്യത്താൽ ഈ മലങ്കരയുടെ നാനാഭാഗങ്ങളിൽ നിന്നും ഇവിടെ തിങ്ങിക്കൂടിയിരിക്കുന്ന എല്ലാ മഹതീമഹാന്മാർക്കും കുഞ്ഞുങ്ങൾക്കും സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ്സിന്റെ നാമത്തിൽ ഹാർദ്ദമായ സ്വാഗതം അരുളിക്കൊള്ളട്ടെ. സുമാർ 160 കൊല്ലങ്ങൾക്കു മുമ്പ് കർമ്മയോഗിയും പുണ്യശ്ലോകനുമായ വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായാൽ ശിലാസ്ഥാപന കർമ്മം നിർവഹിച്ചിട്ടുള്ള ഒരു പുണ്യക്ഷേത്രത്തിന്റെ പരിസരങ്ങളിലാണ് നാം സമ്മേളിക്കുന്നതെന്നുള്ള വസ്തുത വിസ്മരിച്ചു കളയരുത്. നിരണം പള്ളിയിൽ വെച്ചാണ് ആ ധീരാത്മാവ് കാലയവനികയ്ക്കുള്ളിൽ തിരോധാനം ചെയ്തതെന്നു വരികിലും മാർത്തോമ്മാ ശ്ലീഹായുടെ പാദസ്പർശനത്താൽ അനുഗ്രഹീതമാക്കപ്പെട്ട ആ സ്ഥലത്തു സംസ്കരിക്കപ്പെടുന്നതിനാഗ്രഹിക്കാതെ ഈ പുത്തൻകാവിലെ മണ്ണിനോടു മണ്ണു ചേരണമെന്നാണ് ആ വന്ദ്യപുരുഷൻ അഭിലഷിച്ചത്. അദ്ദേഹത്തിന്റെ ചെല്ലും വകയിൽ നിന്നും ഇതുപോലെയുള്ള ഒരു മനോഹരദേവാലയം നിർമ്മിച്ചു, അവിടെ നിത്യവിശ്രമം കൊള്ളണമെന്നു ധിഷണാശാലിയും ധീരനുമായ ആ പുരോഹിതശ്രേഷ്ഠൻ അക്കാലത്തേ ആഗ്രഹിക്കണമെങ്കിൽ അന്നും ഈ പുത്തൻ കാവിന്റെ നിലയും വിലയും എന്തായിരിക്കണമെന്ന് സാമാന്യമായിട്ടെങ്കിലും ഊഹിക്കാവുന്നതാണ്. ഫലഭൂയിഷ്ഠമായ പമ്പയാറിന്റെ തീരത്ത് മന്ദമാരുതന്റെ നിർഗ്ഗളമായ പ്രവാഹത്താൽ പ്രശാന്തമാക്കപ്പെട്ട ഈ ഉന്നതതലത്തിൽ സ്ഥിതിചെയ്യുന്ന, ഈ ദേവാലയത്തിന്റെ ആകർഷകത്വം ഒന്നുവേറെതന്നെയാണ്. ആദ്ധ്യാത്മികചൈതന്യം വഴിഞ്ഞൊഴുകുന്ന ഒരു നിലപാടാണ് ഈ ദേവാലയത്തിനുള്ളത്. പ്രകൃതിരമണീയതകൊണ്ടും ധീരാത്മാക്കളുടെയും സഭാഭക്തന്മാരുടെയും സാന്നിദ്ധ്യം കൊണ്ടുമായിരിക്കണം പഴയ കാലം മുതൽ സിദ്ധന്മാരെ ഇവിടേക്കു ആകർഷിക്കാൻ കഴിഞ്ഞിട്ടുള്ളത്. പരിശുദ്ധ അന്ത്രയോസ്സ ബാവായുടെ ഈ സ്ഥലത്തോടുള്ള ബന്ധം ഇതിന്റെ സ്വാധീനശക്തിയെ ശതഗുണീഭവിപ്പിച്ചിട്ടുണ്ട്. ഈ ദേവാലയത്തിന്റെ ശക്തിയും സ്വാധീനവും നാൾക്കുനാൾ വർദ്ധിച്ചുകൊണ്ടിരിക്കുന്നത് ഇതിൽ വിളയാടുന്ന ഈശ്വരപ്രസാദത്തിന്റെ പ്രത്യക്ഷ ലക്ഷണമാണ്. ഈ ആധുനികകാലത്തുതന്നെ ശേഷിമാനായ ഒരു മെത്രാപ്പോലീത്താ ഈ ഇടവകയിൽ ആവിർഭവിക്കയും ഈ ഇടവകയിൽ കബറടങ്ങുകയും ചെയ്തതു് ഈ ഈശ്വരപ്രസാദത്തിന്റെ ഒരു മകുടോദാഹരണമായി കരുതാവുന്നതാണ്.

ഈ പുണ്യക്ഷേത്രത്തിന്റെ ചരിത്രപ്രസിദ്ധിയും അതിന്റെ ഇപ്പോഴത്തെ സ്വാധീനബലവുമാണ്. സി. കോ. ന്റെ 54-ാമത്തു വാർഷികം ഇവിടെ വച്ചു നടത്തണമെന്നുള്ള താല്പര്യം ഞങ്ങളിൽ ഉൽഭൂതമാക്കിയതു്. ഔദാര്യപൂർവം ഇവിടേക്കു ക്ഷണിക്കുകയും ഈ വാർഷികത്തിന്റെ വിജയപ്രദമായ നടത്തിപ്പിനു വേണ്ടി അക്ഷീണപരിശ്രമം ചെയ്യുകയും ചെയ്ത ഈ ഇടവകക്കാരോടു് ഞങ്ങൾ അതീവ കൃതജ്ഞതയുള്ളവരും അവരുടെ സഭാസ്നേഹം വാഴ്ത്തപ്പെടേണ്ടതുമാണ്.

സി. ക്രി. കോ. മലങ്കരസഭയിലെ ഏററംപഴക്കമുള്ള ഒരുസംഘടനയാണ്. തുലോം മഹനീയമായ ഒരു സേവനം മലങ്കരസഭയ്ക്കു അനുഷ്ഠിച്ചിട്ടുണ്ടു്. ഏകദേശമായിട്ടെങ്കിലും ഇപ്പോഴും അനുഷ്ഠിച്ചുകൊണ്ടുമാണിരിക്കുന്നതു്. സാധാരണയുള്ള ധനാഗമമാർഗ്ഗങ്ങളിൽ മാത്രം വ്യാപൃതരായിരിക്കുന്ന സുറിയാനിക്കാരിൽ ഭൂരിപക്ഷമാളുകളും സഭയുടെ പ്രവർത്തനങ്ങളിൽ സജീവമായി പങ്കെടുക്കുകയോ അവയുടെ പ്രവർത്തനപരിപാടികളെപ്പററി മനസ്സിലാക്കുകയോ ചെയ്യാതെ, ഓരോന്നിന്റെയും നിലനില്പിനെപ്പററിയും സാധുതയെപ്പററിയും ചോദ്യം ചെയ്യുകയെന്നു മാത്രമല്ല അപലപിക്കുകയും ചെയ്യുന്നതു് അസാധാരണമല്ല. ഇവിടെ ഇതിന്റെ വാർഷികം നടത്തുന്നതിനുദ്യമിച്ചപ്പോൾ ഇതുപോലെയുള്ള ചോദ്യശരങ്ങൾ ഞങ്ങളുടെ മേലും പതിക്കാതിരുന്നിട്ടില്ല. അവയ്ക്കു സമാധാനം പറയേണ്ടതു് ഞങ്ങളുടെ കടമയാണ്.

സി. കോ. നെ അതിന്റെ ഷൂതാനും പ്രവർത്തകരുടെ തൊഴിലില്ലായ്മയ്ക്കു ഒരുപശാന്തിയായും അവരുടെ യശസ്സിനും ലാഭത്തിനും ഒരുപാധിയായും ചിലർ ചിത്രീകരിക്കാറുണ്ടു്. അതിനു വേണ്ടി പറഞ്ഞുകൊള്ളട്ടെ, സി. കോ. നു ഫണ്ടില്ല. ഇതുകൊണ്ടു ഞങ്ങൾക്കു നഷ്ടമല്ലാതെ ലാഭമൊന്നുമില്ല. ഇതിന്റെ പേരിൽ ഞങ്ങളാരും ഉദ്യോഗം വാങ്ങിയിട്ടില്ല. മററു കാര്യലാഭങ്ങൾ വരുത്തിയിട്ടുമില്ല.

രണ്ടാമത്തു് ഒരാരോപണം സി. കോ. എന്തു ചെയ്യുന്നുവെന്നുള്ളതാണ്. ഞങ്ങൾ കഴിഞ്ഞ മൂന്നു നാലു കൊല്ലങ്ങളായി ചെയ്തിട്ടുള്ളതു് ചുരുങ്ങിയ വാചകങ്ങളിൽ പറഞ്ഞുകൊള്ളട്ടെ. ആദ്യമായി ഞങ്ങളതിനൊരു പ്രവർത്തനപരിപാടിയുണ്ടാക്കി. കുന്നംകുളംതൊട്ടു തിരുവനന്തപുരം വരെ 80—ൽപരം ശാഖകളോളം സ്ഥാപിച്ചു. ഇതിനാവശ്യമായ ദീർഘയാത്രയ്ക്കുള്ള ചെലവുകൾ ഞങ്ങൾ തന്നെ വഹിക്കയാണ് ചെയ്തിട്ടുള്ളതു്. പ്രവർത്തനപരിപാടിയിലെ ഒരു സുപ്രധാനസംഗതി സജീവമായ ജീവകാരുണ്യപ്രവർത്തനങ്ങൾ ഓരോ ഇടവകയിലും നടത്തപ്പെടണമെന്നുള്ളതാണ്. അവയിൽ പ്രധാനമായവ—പാർപ്പാൻ സ്ഥലമില്ലാത്തവർക്കു സ്ഥലമുണ്ടാക്കിക്കൊടുക്കുക, കിടക്കാൻ ചെററക്കുടിൽ പോലുമില്ലാത്തവർക്കു കുടിലുകൾ കെട്ടിച്ചു കൊടുക്കുക, വസ്ത്രമില്ലാത്തവർക്കു വസ്ത്രവും ഭക്ഷണമില്ലാത്തവർക്കു ഭക്ഷണവും കൊടുക്കുക, ആവശ്യമുള്ളവർക്കു വൈദ്യസഹായം ചെയ്യുക, കുട്ടികൾക്കു ഫീസു കൊടുക്കാൻ നിവൃത്തിയില്ലാത്തവർക്കു ഫീസു കൊടുക്കുക, രോഗികളെ സന്ദർശിക്കുക, പെൺകുട്ടികളെ കെട്ടിക്കാൻ നിവൃത്തിയില്ലാതെ വിഷമിക്കുന്നവരെ സഹായിക്കു മുതലായവയാണ്.

നമുക്കു സഹജമായുള്ള അനാസ്ഥകൊണ്ടു് കോൺഗ്രസ്സ് ശാഖകൾ ഉള്ള എല്ലാ ഇടവകകളിലും ഈ പരിപാടികൾ സജീവമായി നടത്തുന്നില്ലെങ്കിലും നടക്കുന്ന ഇടവകകൾ ഉണ്ടെന്നും ക്രിസ്തീയ ജീവിതത്തിൽ ജീവകാരുണ്യപ്രവർത്തനങ്ങൾക്കുള്ള അനുപേക്ഷണീയമായ സ്ഥാനം ജനതാമദ്ധ്യത്തിൽ പ്രചരിപ്പിക്കുന്നതിനു് ഞങ്ങൾക്കു കഴിഞ്ഞിട്ടുണ്ടെന്നും പറയുന്നതിൽ പ്രത്യേക സന്തോഷമുണ്ടു്. ഇതിന

(ശേഷം 12-ാം പേജിൽ)

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. രൂത്ത്.

കുടുംബബന്ധങ്ങളിൽ അനുഷ്ഠിക്കേണ്ടിവരുന്ന സ്വയവർജ്ജനത്തിന്റെ ഒരു ഉദാഹരണമാണിതു്. ഭവനജീവിതത്തിൽ യഥാർത്ഥക്രിസ്ത്യാനിസ്സുപോലും പലപ്പോഴും വികാരനിയന്ത്രണം, ഭംഗിയായ വർത്തനാരീതി, അസുഖകരവും അരോചകവുമായ സാഹചര്യങ്ങളിൽപോലും സന്തോഷഭാവംപുലർത്തുക ഇവയൊന്നും അത്ര ലഘുവായ കാര്യമായിരിക്കുകയില്ല. ഭവനജീവിതത്തിലാവശ്യമായ സ്വയവർജ്ജനം ഇവയെക്കാൾ എല്ലാം ആഴമായിപോകേണ്ടതാണു്. ദാരിദ്ര്യം, രോഗം, കുഞ്ഞുങ്ങളുടെ വിദ്യാഭ്യാസകാര്യങ്ങളിൽ നേരിടേണ്ടിവരുന്നക്ലേശങ്ങൾ, പാപംനിമിത്തം കുടുംബബന്ധങ്ങൾക്കു ഭവിക്കുന്ന ശൈഥില്യം ഇവയുടെമുമ്പിൽ യഥാർത്ഥക്രൈസ്തവഭവനാംഗങ്ങൾ അനുഷ്ഠിക്കേണ്ടിവരുന്ന ത്യാഗങ്ങൾ എത്ര ആഴവും നിരന്തരവും ഉഗ്രവുമാണെന്നു് വിവരിക്കുക സാധ്യമല്ല. സ്വർഗ്ഗത്തിൽ അക്ഷയമായ വിധം പേരെഴുതപ്പെട്ടിരിക്കുന്ന എണ്ണമില്ലാത്ത രക്തസാക്ഷികളുടെ എണ്ണത്തിൽ വലിയപങ്കു് ഈ വിഭാഗത്തിൽ പെടുന്നു. രൂത്തും ആ വിഭാഗത്തിൽ പെട്ടവളത്രേ. അവളിൽ നിന്നത്രേ "ദാവീദിന്റെ പിതാവായ യിശ്ശായിയുടെ പിതാവു് ഓബേദ്ദു് ജനിച്ചതു്." അവളുടെ ത്യാഗത്തിനു് ലഭിച്ച ഒരു വലിയപ്രതിഫലം മറ്റൊന്നുമായിരുന്നില്ല.

ചൊവ്വാ. മത്തായി. 16. 21-25

ക്രിസ്തീയമായ സ്വയത്യാഗം എത്രമാത്രം ദുഷ്കരമെന്നു് സ്വാനുഭവത്തിൽ നിന്നു് ഗ്രഹിച്ചിരുന്ന പരിശുദ്ധനായ ഫ്രാൻസിസ്സ് സേവ്യർ 25-ാംവാക്യം മുൻനിർത്തി ഈവിധംഎഴുതികാണുന്നു. "ഈ വാചകത്തിന്റെ ഏകദേശമായ അർത്ഥം സുവ്യക്തമെന്നു് പലർക്കും തോന്നിയേക്കാം. എന്നാൽ ദൈവത്തിനു വേണ്ടി സ്വജീവനർപ്പിക്കുവാൻ തീരുമാനിക്കുന്നതിനു ഭാവിക്കുമ്പോൾ നിങ്ങൾ വിശദാംശങ്ങളിലേക്കു് പ്രവേശിച്ചുതുടങ്ങുകയും അതോടുകൂടെ സുവ്യക്തമെന്നു് തോന്നിയിരുന്ന കാര്യങ്ങൾപോ ...ലും അവ്യക്തമായി അനുഭവപ്പെടുകയും ...യ്യും. അങ്ങനെയുള്ള സാഹചര്യങ്ങ ...ൽ ദൈവം അപരിമേയമായ തന്റെ ...ണയിൽ, നിങ്ങളുടെ മാർഗ്ഗം നി ...ൾക്കുവെളിവാക്കിതരാതിരിക്കുന്ന പ ... യാതൊന്നും ഗ്രഹിക്കുതാൻ നിങ്ങൾക്കു് സാധ്യമാകുന്നതല്ല." ഫ്രാൻസിസ്സ് സേവ്യർ ഇവിടെ പറയുന്നതെന്തെന്നു് നിങ്ങൾക്കു് മനസ്സിലാകുന്നില്ലെങ്കിൽ, സംപൂർണ്ണവും വിലയേറിയതുമായ സ്വയത്യാഗത്തിങ്കലേക്കു് നിങ്ങളെ ആനയിക്കത്തക്കവിധത്തിൽ നിങ്ങൾ പരീക്ഷിക്കപ്പെട്ടിട്ടില്ലെങ്കിൽ, അതിന്റെ അർത്ഥം കർത്തൃകാലടികളെ അചഞ്ചലമായി പിൻചെല്ലുവാൻ നിങ്ങൾ ശ്രമിച്ചിട്ടില്ലെന്നു മാത്രമാണു്.

ബുധൻ ലൂക്കോ 6. 31; മത്താ: 22. 24—40

സ്വന്തം ആളത്വത്തിനു് നൽകുന്ന സ്ഥാനം തന്നെ മററുള്ളവരുടെ ആളത്വത്തിനു് നൽകുവാനാണല്ലൊ കർത്താവു് ഈ ഭാഗത്തു ആജ്ഞാപിച്ചിരിക്കുന്നതു്. നീതിമാനായ മനുഷ്യൻ, അതു നിമിത്തം മററുള്ളവർക്കു് നൽകുവാൻ വിസമ്മതിക്കുന്ന അവകാശങ്ങൾ തനിക്കു തന്നെ അവകാശപ്പെടുന്നതല്ല. ഈ തത്വം ക്രിസ്തീയ സ്നേഹത്തെക്കാൾ താഴ്ന്ന ഒരു പടിയിലുള്ളതാണെന്നു് വിചാരിച്ചു് അതു് അനുകരിക്കുവാൻ ആരും ശ്രമിച്ചേക്കരുതു്. പരസ്പരബഹുമാനത്തോടും, നീതി ചെയ്യുന്നതിനുള്ള സന്നദ്ധതയോടും കൂടെ വ്യക്തികളും കുടുംബങ്ങളും രാഷ്ട്രങ്ങളും വർത്തിക്കുകയും മററുള്ളവർക്കു കൊടുക്കുവാൻ വിസമ്മതിക്കുന്നവയെ തങ്ങൾക്കായി അവകാശപ്പെടാതിരിക്കുകയും ചെയ്തിരുന്നു എങ്കിൽ പരസ്പരബന്ധങ്ങളിൽ വരുമായിരുന്ന അത്ഭുതകരമായ വ്യതിയാനം എത്രവലുതായിരിക്കുമായിരുന്നു. സ്നേഹം കൊണ്ടു് സൗഹൃദപൂർണ്ണമുള്ള വർത്തനയെയാണു് നാം ഉദ്ദേശിക്കുന്നതെങ്കിൽ അതു് പരിചയത്തിലും സമ്പർക്കത്തിലുമിരിക്കുന്നവരോടുള്ള വ്യാപാരങ്ങളിലാണല്ലൊ പ്രായോഗികമാക്കുവാൻ സാധ്യമാകുന്നതു്. പരിചയവും സമ്പർക്കവുമില്ലാത്തവരോടു് ആയതു് സസൂക്ഷ്മം നിറവേററുവാനുള്ള സാധ്യതകുറേക്കൂടെ ദുഷ്കരമല്ലേ?

വ്യാഴം. യോഹ. 8. 3—11.

കർത്താവിന്റെ അതുല്യമായ സ്നേഹത്തിനു് തെളിവായി ഈ സംഭവം ചിലരുദ്ധരിക്കാറുണ്ടു്. എന്നാൽ ആ സ്ത്രീയുടെ മേൽ കുററാരോപണം ചെയ്തവരെ എന്തുകൊണ്ടാണു് നീരസത്തോടു കൂടെ കർത്താവു് വീക്ഷിച്ചതു്. അതു് നീതിയല്ലാതെ മറെറാന്നുമായിരുന്നില്ല. തങ്ങളെ സംബന്ധിച്ചടത്തോളം സ്വാഗതം ചെയ്യുവാൻ അവർ വിസമ്മതിച്ച ന്യായവിധി അന്യന്റെ മേൽ കെട്ടിവയ്ക്കുവാൻ അവർ മടിച്ചില്ല; ആർദ്രതയോടൊപ്പം നീതിയും—അവ ജീവിതത്തിന്റെ അടിസ്ഥാനപ്രമാണങ്ങളത്രേ—അവർ നിഷേധിച്ചു. നീതി അന്വേഷിച്ചു നീതിന്യായകോടതിയെ ശരണം പ്രാപിക്കുന്നവൻ ആ നീതി അന്യർക്കും വകവച്ചുകൊടുക്കുവാൻ സന്നദ്ധരായിരിക്കുമല്ലൊ. അവർ ആ സ്ത്രീയുടെ സ്ഥാനത്തു് തങ്ങളെ തന്നെ പ്രതിഷ്ഠിച്ചു കൊണ്ടു ഒരു സ്വയപരിശോധന നടത്തിയിരുന്നുഎങ്കിൽ കല്ലേറിൽ ഉപരിയായ എന്തെങ്കിലും സംഭാവന ചെയ്യുവാൻ അവർക്കു കാണുമായിരുന്നു. മററുള്ളവരെ നീതിയോടെ ന്യായം വിധിക്കുവാൻ നാം പഠിച്ചിരുന്നു എങ്കിൽ അതെത്ര വലിയ നേട്ടമായിരുന്നു. അതു് കേവലം പ്രാഥമികമര്യാദയത്രേ. ന്യായം വിധിക്കപ്പെടാതിരിക്കുവാൻ നിങ്ങൾ ന്യായം വിധിക്കരുതു്. നിങ്ങൾ മററുള്ളവരെ വിധിക്കുന്ന വിധിയാൽ നിങ്ങളും വിധിക്കപ്പെടും എന്നാണല്ലൊ കർത്താവു് അരുളിച്ചെയ്തിരിക്കുന്നതു്,

വെള്ളി. മത്താ. 5 21, 22.

കർതൃദൃഷ്ടിയിൽ നീതി അന്യായമായ ന്യായം വിധിക്കലിൽ നിന്നുള്ള മനഃപൂർവ്വമായ ഒഴിഞ്ഞുമാറൽ മാത്രമായിരുന്നില്ല. എന്നാലോ ധൃതഗതിയായും അവജ്ഞാപൂർവവും സ്വസഹോദരങ്ങളോടുള്ള വർത്തനയും അതിൽ പെടുന്നു. അവജ്ഞാപൂർവമുള്ള സംഭാഷണംമൂലം ലോകത്തിൽ ദിവസം തോറും ഉണ്ടായിക്കൊണ്ടിരിക്കുന്ന ദോഷം എത്ര വലുതാണെന്നു് നിർണ്ണയിക്കുവാൻ ആർക്കുകഴിയും? അതുമൂലം മനുഷ്യരുടെ ഉത്തമവാഞ്ഛകൾ നശിക്കുകയും ഭിന്നതയും അസുഖവും ഉളവാകുകയും ചെയ്യുന്നു. അതു പ്രത്യാശയെ നിരാശപ്പെടുത്തി, വിശ്വാസം നശിപ്പിച്ചു് സുഹൃൽ ബന്ധം ഉടച്ചു് നിരാശയുടെയും നീരസത്തിന്റെയും കാൽപാടുകൾ അവശേഷിപ്പിക്കുന്നു. സങ്കീർത്തനക്കാരൻ ദുഷ്ടന്മാരുടെ ആലോചനപ്രകാരം നടക്കാതെയും പാപികളുടെ വഴിയിൽ നിൽക്കാതെയും പരിഹാസികളുടെ ഇരിപ്പിടത്തിൽ ഇരിക്കാതെയും — — — ഭാഗ്യവാൻ എന്നു പാടുന്നതു് അർത്ഥവത്തത്രേ. അനീതിയുള്ള അധരത്തിൽ നിന്നു് ഉത്തമരായവപോലും സുരക്ഷിതമായിരിക്കുകയില്ല. സംസാരത്തിൽ നീതി പാലിക്കുക

# സിറിയൻ വിദ്യാർത്ഥി സമ്മേളനം

(ഒരു ഡെലിഗേററ്)

മലങ്കരസഭയിലെ സഭാംഗങ്ങൾക്കു ഒരുമിച്ചുകൂടി പരസ്പരം ആശയവിനിമയം ചെയ്യുന്നതിനും പ്രാർത്ഥനയിലും ധ്യാനത്തിലും കുറെ ദിവസങ്ങൾ ചെലവഴിക്കുന്നതിനും സന്ദർഭം സൃഷ്ടിക്കുന്ന സിറിയൻ വിദ്യാർത്ഥി സമ്മേളനത്തിന്റെ 46–ാമതു യോഗം ആലപ്പുഴ പള്ളിയിൽ വച്ചു ഏപ്രിൽ 27മുതൽ മെയ് 2 വരെ നടന്നു.

## ധ്യാനയോഗം

മുൻകൊല്ലങ്ങളെ അപേക്ഷിച്ചു ഈ വർഷം കൂടുതൽ പേർ ധ്യാനയോഗത്തിൽ സംബന്ധിച്ചു. മാർ ക്രൂറിലോസു തിരുമേനിയുടെ നേതൃത്വത്തിൽ നടത്തപ്പെട്ട ധ്യാനയോഗത്തിൽ സംബന്ധിച്ച നൂറോളം പേരും ഒരു പുതിയ നിശ്ചയത്തോടുകൂടിയാണു കോൺഫറൻസിൽനിന്നും തിരിച്ചു പോയിട്ടുള്ളതെന്നു വിശ്വസിക്കാം.

## കോൺഫറൻസ്

29–ാംനു- വ്യാഴാഴ്ച സന്ധ്യാശമത്തോടുകൂടി മലങ്കരയുടെ വിവിധഭാഗങ്ങളിൽനിന്നായി നൂറു പ്രതിനിധികൾ കൂടി എത്തി. സന്ധ്യാപ്രാർത്ഥനയ്ക്കുശേഷം കോൺഫറൻസു്, പ്രസിഡണ്ടു് മാർ. പീലക്സീനോസ് തിരുമേനി ഉൽഘാടനം ചെയ്തു. (പ്രസംഗം അന്യത്ര)

## നേതാക്കന്മാർ.

കോൺഫറൻസിലെ പ്രാസംഗികരായ റൈററ് റവ. പെക്കൻഹാം വാൽഷ് തിരുമേനി, റവ. ഫാദർ. ഇ. പി ജേക്കബ് റവ. ഡീക്കൻ. എം. വി. ജോർജ്ജ് എന്നിവരെക്കൂടാതെ ഇക്കൊല്ലം പല പ്രമുഖനേതാക്കന്മാരും സംബന്ധിച്ചിരുന്നു എന്നുള്ളതു് കോൺഫറൻസിന്റെ പ്രാധാന്യത്തെയാണു കാണിക്കുന്നതു്.

## പ്രസംഗങ്ങൾ

സമ്മേളനത്തിന്റെ പ്രധാന ചിന്താവിഷയം God the world, our selves എന്നായിരുന്നു. പ്രധാന പ്രാസംഗികനായിരുന്ന ബിഷപ്പ് പെക്കൻഹാം വാൽഷ് തിരുമേനിയുടെ സാന്നിധ്യംതന്നെ ആത്മപ്രചോദിതമായിരുന്നു. അഗാധമായ ആധ്യാത്മികജ്ഞാനത്തിൽനിന്നും അനുഭവത്തിൽ നിന്നും പുറപ്പെട്ട അദ്ദേഹത്തിന്റെ ഉപദേശങ്ങൾ ഞങ്ങളുടെ ഹൃദയങ്ങളെ വളരെയധികം ചലിപ്പിച്ചു. അദ്ദേഹം ഒരു ചോദ്യചിഹ്നമായിട്ടാണു ഞങ്ങൾക്കനുഭവപ്പെട്ടതെന്നുള്ള കാര്യം വിസ്മരിക്കുന്നില്ല. ബിഷപ്പ് തിരുമേനിയ്ക്കു ദീർഘായുസ്സ് ഉണ്ടാകട്ടെ.

റവ. ഫാദർ. ഈ. പി. ജേക്കബ്, റവ. ഡീക്കൻ. എം. വി. ജോർജ്ജ് എന്നിവരുടെ ഉജ്ജ്വല പ്രഭാഷണങ്ങളുടെ, ധ്വനി ഇനിയും കർണ്ണപുടങ്ങളിൽ തട്ടിക്കൊണ്ടുതന്നെയിരിക്കുകയാണു്. എല്ലാവരും യുവജനങ്ങളെ സഭയിലേക്കു് ആഹ്വാനം ചെയ്തു. ആ ആഹ്വാനം അസ്ഥാനത്താകുകയില്ല.

## പാതിരാമണൽ സന്ദർശനം

തിരക്കിട്ട ഒരു പരിപാടിയായിരുന്നു ഇക്കൊല്ലത്തെ കോൺഫറൻസു് അഭിമുഖീകരിച്ചതു്. എങ്കിലും മി. ജോസഫ് ചെറിയാൻ മുതലായവരുടെ ഉൽസാഹത്താൽ കോൺഫറൻസു് അംഗങ്ങളും തിരുമേനിമാരും രണ്ടു ബോട്ടുകളിലായി വെള്ളിയാഴ്ച പാതിരാമണലിലേക്കു പോയി. ഞങ്ങളുടെ സന്തോഷത്തിനും ആഹ്ളാദത്തിനും ആ കായൽ പരപ്പ് എന്നും സാക്ഷിയാണു്. - ആ ബോട്ടുകളെപ്പോലെ സഭനൗക കുതിച്ചു മുന്നോട്ടു പോയിരുന്നെങ്കിൽ എന്നു ഞാൻ ആശിച്ചു.

## സോഷ്യൽ ഹൌവ്വർ

പാതിരാമണലിൽ വച്ചു റവ. ഫാദർ ഈ. പി. ജേക്കബ് പ്രസംഗിച്ചു. അതിനുശേഷം കാപ്പികുടിയും കഴിഞ്ഞു മി. ടി. ഓ. മാത്യുവിന്റെ അദ്ധ്യക്ഷതയിൽ തന്നെ സോഷ്യൽഹൌവ്വർ നടത്തി. മെ. സി. പി, ചാണ്ടി, എം. ഇ. ഇടിക്കുള, കെ. വി. മാമ്മൻ മുതലായവർ ശ്രോതാക്കളെ അത്യധികം രസിപ്പിച്ചു.

## പ്രത്യേകസൽക്കാരങ്ങൾ

കഴിഞ്ഞവർഷം പത്തനംതിട്ടയിൽ വച്ചു ലഭിച്ചതുപോലെ ഇക്കൊല്ലവും ഞങ്ങൾക്കു ചില പ്രത്യേക സൽക്കാരങ്ങൾ ലഭിച്ചു. മി. ഇ. ജോൺപീലിപ്പോസ് ധ്യാനയോഗത്തിൽ സംബന്ധിച്ചവർക്കു ഒരു കാപ്പി സൽക്കാരം നൽകി. ശ്രീ പുപ്പള്ളിൽ കുട്ടിയച്ചൻ കോൺഫറൻസിൽ സംബന്ധിച്ച സകലർക്കും സ്വ വസതിയിൽവച്ചു വിഭവസമൃദ്ധമായ ഒരു സദ്യ നൽകി. ഈ രീതി മേലിലും തുടരേണ്ടതാണു്.

## മാനസികമൽസരങ്ങൾ

കോൺഫറൻസിൽ ഇരുനൂറുപേർ സംബന്ധിച്ചു എങ്കിലും, പ്രസംഗമൽസരത്തിലും, ഉപന്യാസമൽസരത്തിലും വളരെ കുറച്ചുപേർ മാത്രമേ പങ്കെടുത്തുള്ളു. പ്രസംഗമൽസരം കേൾക്കുന്നതിനും ആളുകുറവായിരുന്നു. ഇതു പ്രതിനിധികൾക്കു യോജിച്ചതല്ലെന്നാണു എന്റെ വിശ്വാസം. പ്രസംഗമൽസരത്തിൽ മി. തോമസ്മാത്യുവും, ഉപന്യാസമത്സരത്തിൽ പി. ജി. കോശിയും ഒന്നാം സ്ഥാനങ്ങൾ കരസ്ഥമാക്കി.

## പൊതുസമ്മേളനം

മെയ് 2 ഞായറാഴ്ച വി. കുർബാനാനന്തരം മാത്യൂസ് മാർ. അത്തനേ്യാസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ പൊതു സമ്മേളനം കൂടി. [illegible]ന്നത്തെ ലോക നിലയെപ്പററി അ[illegible]ക്ഷൻ തിരുമേനി വിശദീകരിച്ചു

---

നമ്മെപ്പററി പറഞ്ഞു കേൾക്കുവാൻ നാം ഇഷ്ടപ്പെടാത്തതു് മററുള്ളവരെപ്പററി സംസാരിക്കാതിരിക്കുക, മററുള്ളവരുടെ യശസ്സ് നമ്മുടേതുപോലെ തന്നെ അഭികാമ്യമായി കരുതുക. ഇവയൊക്കെ ലഘുവായ കാര്യങ്ങളായി കരുതാമോ?

ശനി. മത്തായി. 21. 12, 13.

യെറുശലേം അൻപതിനായിരത്തിന്നടുത്ത ജനങ്ങൾ വസിച്ചിരുന്ന ഒരു നഗരമായിരുന്നു. എങ്കിലും ഉൽസവാവസരങ്ങളിൽ പത്തുലക്ഷം ജനങ്ങളോളം അവിടെ കൂട്ടമായിരുന്നു. ചൂഷണത്തിനു് എത്ര വലിയ അവസരം! തീർത്ഥാടകരെ, ആദായം ഉണ്ടാക്കുന്നതിനുതകുന്ന അനീതിയുടെ മാർഗങ്ങളിൽ കൂടെ ചൂഷണം ചെയ്തു ജീവിക്കുന്നതു ആ കാലത്തു് ആദായകരമായ ഒരു മാർഗമായി തീർന്നിരുന്നു. ദേവാലയത്തിൽനിലവിലിരുന്ന ഈ ചൂഷണം അഭിമുഖീകരിക്കുവാൻ കർത്താവു് നിർബന്ധിതനായി. സ്വാർത്ഥലാഭത്തിനുവേണ്ടി മററുള്ളവരെ ഇരയാക്കുന്ന രീതിയെ എല്ലായ്പോഴുമെന്നതുപോലെ ഇവിടെയും താൻ എതിർത്തു. മററുള്ളവരെ ചൂഷണം ചെയ്തുകൊണ്ടിരുന്ന ആ പ്രമാണികൾ തങ്ങൾ ചൂഷണം ചെയ്യപ്പെടുവാൻ അനുവദിക്കുമായിരുന്നില്ല. അതിന്റെ അർത്ഥം അവർ നീതിപാലിക്കുന്നവരല്ലന്നല്ലേ. മററുള്ളവരുടെമേൽ തങ്ങൾക്കു ലഭിക്കുന്ന സ്വാധീനത്തെ നീതീകരിക്കുവാൻ പാടില്ലാത്ത പ്രയോജനങ്ങൾക്കു വേണ്ടി വിനിയോഗിക്കുന്നതു് നീതീകരിക്കുവാൻ കഴിയുന്ന ഒരു പ്രമാണമാണോ ഇതു് നേരേമറിച്ച് സ്വഭവനാംഗങ്ങളോടും അയൽവാസികളോടും സ്വയത്യാഗത്തോടുകൂടെയുള്ള സ്നേഹം പാലിക്കുന്നതു പലർക്കും കുറെക്കൂടെ ലഘുവായ കൃത്യമായിരിക്കാം.

ണ്ടു യുവജനങ്ങളെ സഭാസേവനത്തിനു ക്ഷണിച്ചു. മി. ഇ. ജോൺ പീലിപ്പോസ് പരേതനായ എൻ. ഐ. പീലിപ്പോസ് ശെമ്മാശൻ നൽകിയ ആധ്യാത്മിക പ്രചോദനത്തെ അനുസ്മരിച്ചുകൊണ്ടാണു പ്രസംഗിച്ചതു്. വിശ്വാസത്തോടുകൂടി നല്ല ജീവിതം നയിക്കുന്നതിനദ്ദേഹം യുവജനങ്ങളെ ഉൽബോധിപ്പിച്ചു. സഭയിലേ ചില ആചാരങ്ങളിലും മററും ചില്ലറ വ്യത്യാസങ്ങൾ വരുത്തുന്നതിനു നേതാക്കന്മാരും പണ്ഡിതന്മാരും കൂടി ആലോചിക്കേണ്ടതാണെന്നു ശ്രീ പീലിപ്പോസ് അഭിപ്രായപ്പെട്ടു.

മററു സമുദായക്കാരെ കുററം പറയാതെ നമ്മുടെ കുററങ്ങൾ തന്നെ കണ്ടുപിടിച്ചു പരിഹരിക്കണമെന്നും സുറിയാനിക്കാർ പാരമ്പര്യം, മഹിമ, കിളിർത്ത മനോഭാവം ദുരഭിമാനം മുതലായവ ഒന്നു മാററിവച്ചു പ്രവർത്തിക്കണമെന്നും ഡോ. അലക്സാണ്ടർ തന്റെ പ്രസംഗത്തിൽ പ്രസ്താവിച്ചിരുന്നു.

## ബിസ്സിനസ് യോഗം

മാർ പീലക്സിനോസ് തിരുമേനി അദ്ധ്യക്ഷം വഹിച്ചു. പുതിയ ഭരണഘടനയുടെ പ്രഥമവായനയ്ക്കുശേഷം അടുത്തവർഷത്തേക്കു മാർ. പീലക്സിനോസ് തിരുമേനി പ്രസിഡണ്ടായും മി. എം. തൊമ്മൻ ജൂ: സെക്രട്ടറിയായും മററുമുള്ള ഭരണസമതിയെ തെരഞ്ഞെടുത്തു. അടുത്തവർഷത്തെ കോൺഫറൻസ് എക്സിക്യൂട്ടീവ് സെൻറർ മദ്രാസായിരിക്കണമെന്നു മി. എൻ. എം. ഏബ്രഹാം അഭിപ്രായപ്പെട്ടതു യോഗം അംഗീകരിച്ചു. അടുത്ത കോൺഫറൻസ് വെണ്ണിക്കുളത്തുവച്ചു നടത്തുന്നതിനു ക്ഷണിക്കപ്പെട്ടുകയും ഉണ്ടായി.

## പ്രമേയങ്ങൾ

സിറിയൻ വിദ്യാർത്ഥി കോൺഫറൻസിന്റെ ജനറൽ സെക്രട്ടറിയെ മാനേജിംഗ് കമ്മിററിയിലെ ഒരംഗമായി നോമിനേററു ചെയ്യണമെന്നു പ: ബാവാതിരുമേനിയോടു് അപേക്ഷിക്കുന്ന പ്രമേയം തികച്ചും പ്രാധാന്യമേറിയ ഒന്നാണു്. വിദ്യാർത്ഥി പ്രസ്ഥാനത്തെപ്പററി മാനേജിംഗ് കമ്മിററിയിൽ ആവശ്യമായ കാര്യങ്ങൾ പറയുന്നതിനു കോൺഫറൻസിന്റെ ഒരു പ്രതിനിധി ആവശ്യമാണു്. ചങ്ങനാശ്ശേരിയിൽ [illegible]ിക്കുവാൻ പോകുന്ന പള്ളിക്കുവേ[ണ്ടി] കോൺഫറൻസിന്റെ സഹായം [illegible]ിച്ചതിനു കോൺഫറൻസംഗങ്ങൾ 4ണയിൽ കുറയാത്ത ഓരോ സംഖ്യ സംഭാവന ചെയ്യണമെന്നു മി. എൻ. എം. ഏബ്രഹാം അഭിപ്രായപ്പെട്ടുകയും മിക്കവാറും അംഗങ്ങൾ അതനുസരിച്ചു പ്രവർത്തിക്കുകയും ചെയ്തു.

## ബൈബിൾ സ്റ്റഡി

ഡോ. കെ. സി. ജോസഫ് പ്രത്യേകം തയ്യാറാക്കിയ ബൈബിൾസ്റ്റഡി ഔട്ട്ലൈൻ വളരെ പ്രയോജനപ്പെട്ടു. അതിന്റെ അടിസ്ഥാനത്തിൽ സഭയുടെ വിവധവശങ്ങളെപ്പററി ഗ്രൂപ്പ് ലീഡറന്മാർ എടുത്ത ക്ളാസ്സുകളും മെച്ചമായിരുന്നു.

കോൺഫറൻസിന്റെ വിജയത്തിനുവേണ്ടി ആലപ്പുഴ ഇടവകക്കാർ സഹിച്ച ക്ളേശങ്ങളും പ്രയാസങ്ങളും വളരെയാണു്. നന്ദിനിറഞ്ഞ ഹൃദയത്തോടു കൂടിത്തന്നെയാണു പ്രതിനിധികൾ സ്ഥലം വിട്ടതു്.

# അഭ്യസ്തവിദ്യർക്കു നിഷ്ഠാജീവിതം ഉണ്ടാകണം

(ബിഷപ്പ് മാർ പീലക്സിനോസ്)

കഴിഞ്ഞ സിറിയൻ സ്റ്റുഡൻറ്സ് കോൺഫറൻസിനു ശേഷം മലങ്കര ഓർത്തഡോക്സു സഭയിൽ പുതുതായി അഞ്ചു മെത്രാന്മാരെ വാഴിച്ചു. നിർഭാഗ്യവശാൽ പ്രായമുള്ള തിരുമേനിമാരിൽ ചിലർ ക്ഷീണരായി ഭവിക്കയും ചെയ്തു. അനാരോഗ്യം മൂലം കോൺഫറൻസിൽ സംബന്ധിക്കുവാൻ കഴിയാതെ—കുഞ്ഞുങ്ങളെ കാണുവാൻ കഴിയാതെ— ബാവാതിരുമേനി വ്യാകുലപ്പെട്ടുകയുണ്ടായി. അഞ്ചു മെത്രാന്മാർ പല പുരോഗമനപ്രവർത്തനങ്ങളും ചെയ്യുമെന്നും അങ്ങനെ സഭ ചാടി ഉയരുമെന്നുള്ള ശുഭപ്രതീക്ഷ എല്ലാവർക്കും ഉണ്ടായിരുന്നു. പക്ഷെ പ്രവർത്തനം പ്രതീക്ഷപോലെ നടന്നില്ല. നേരിയ നിരാശ അതിലുണ്ടു്. സഭയിലെ കേസ്സും റീത്തുകാരുടെ ശല്യവും മററും അതിന്റെ കാരണങ്ങളിൽ ചിലതാണു. അങ്ങനെ സഭ പ്രയാസങ്ങളിൽ കൂടി മുമ്പോട്ടു പോകുകയാണു്.

രാഷ്ട്രീയവും, സമൂഹ്യവുമായ വ്യതിയാനങ്ങൾ യുവഹൃദയങ്ങളിൽ വിപ്ളവങ്ങൾ വരുത്തുവാനുള്ള സാഹചര്യങ്ങൾ സൃഷ്ടിച്ചിട്ടുണ്ടു്. തന്നിമിത്തം മതബോധം ആഴമാക്കേണ്ടതു് അത്യാവശ്യമാണു്. ഈശ്വരദത്തമായ സന്മാർഗ്ഗീക ശക്തി അനുസ്യൂതം വളർത്തുകയും അദ്ധ്യാത്മീയ മൂല്യങ്ങൾക്കു വേണ്ടി യുവജനങ്ങൾ ജീവിക്കുകയും ചെയ്യണം. അഭ്യസ്തവിദ്യരായ ആളുകൾ നേതൃനിരയിലേക്കു വരണം. ഗ്രാമപ്രദേശങ്ങളിലേക്കാൾ കൂടുതൽ മതതീഷ്ണത ഇന്നു പട്ടണപ്രദേശങ്ങളിലാണു് ദൃശ്യമാകുന്നതു്. അഭ്യസ്തവിദ്യർക്കു നിഷ്ഠാജീവിതം ഉണ്ടായാൽ സഭ ഉയരുന്നതിനു മററുമാർഗ്ഗങ്ങൾ ആവശ്യമില്ല. സഭയിലെ വിപ്ളവം കോടതികൊണ്ടു തീരുകയില്ല. രണ്ടുഭാഗക്കാരും തമ്മിൽ യോജിക്കുന്നതിനു് ആലോചിച്ചുമടുത്തു. പകുത്തുപിരിയാം എന്നു ചിലർ അഭിപ്രായപ്പെടുന്നുണ്ടു്. കേസാകുന്ന വിഷസർപ്പത്തിൽ നിന്നും രക്ഷപെടുവാൻ ശിക്ഷണ ജീവിതം ഉണ്ടാകണം. നമ്മുടെ സഭയിൽ ന

Licence No 498 Dated 20-8-1946 Reg. M. 5286.

# THE CHURCH WEEKLY

നും ഇതര സഭാവിഭാഗങ്ങളിലേക്കുള്ള പ്രവാഹം, കർക്കശമായ പെരുമാററം ഉച്ചനീചത്വ മനസ്ഥിതി, പട്ടക്കാരുടെ കുറവ്, നേതാക്കന്മാരുടെ തീഷ്ണതയില്ലായ്മ എന്നീ പ്രശ്നങ്ങളെ നാം എങ്ങനെയാണ് അഭിമുഖീകരിക്കുന്നത്.

സഭയെപ്പററി ജനങ്ങൾക്കു ഭക്തി കുറയുന്നതിനു ഒന്നുരണ്ടു കാരണങ്ങളുണ്ടു്.

(1) സഭയുടെ ചരിത്രം, വിശ്വാസം എന്നിവ ശരിക്കു പഠിക്കുന്നവർ വിരളമാണ്. പട്ടക്കാരും ജനങ്ങളും സഭയെപ്പററി പഠിക്കുന്നില്ല. നല്ലപരിശീലനം കൊടുത്തു പട്ടക്കാരെ എടുക്കണം. തൊഴിലില്ലായ്മ പട്ടത്വനിരകളിലേക്കുള്ള രംഗപ്രവേശനത്തിനു ആളുകളെ പ്രചോദിപ്പിക്കുന്നതിനു സംഗതിയാകരുതു്. നാം മററുള്ളവരുടെ കാര്യങ്ങളെപ്പററിയും അറിയണം. അതു അറിഞ്ഞു വേണം നമ്മുടെ കാര്യങ്ങളും ശരിപ്പെടുത്താൻ. ലോകഗതിയെ മനസ്സിലാക്കി തദനുസരണം നാമും ഉയരണം. സഭയിൽ വേദശാസ്ത്ര പണ്ഡിതന്മാർ ഉണ്ടാകണം.

(2) മേല്പട്ടക്കാർക്കും, പട്ടക്കാർക്കും സാമ്പത്തിക സ്വാതന്ത്ര്യം നൽകണം. പണം പിരിക്കുകയും അദ്ധ്യാത്മിക പ്രവൎത്തനങ്ങളിൽ വ്യാപൃതരാകുകയും ചെയ്യുക സാധ്യമല്ല. നമ്മുടെ സമുദായാംഗങ്ങൾ നിർദ്ധനരല്ലെങ്കിലും കേന്ദ്രത്തിൽ പണമില്ല.

ഏദനത്തിൽ വച്ചു ദൈവവും മനുഷ്യനും തമ്മിൽ അകന്നതിനു ശേഷം ഒന്നാകാനുള്ള സംരംഭം നടന്നു. ദൈവത്തെ കൂടാതെ ഏകീകരിക്കുവാൻ സാധ്യമല്ല. ദൈവത്തെ വിട്ടു ഇന്നത്തെ ലോകം ഒന്നാകാൻ നോക്കുന്നു. സർവമനുഷ്യരും ഒരുപോലെയാകണം എന്നുള്ള ചിന്താഗതി യാണിന്നുള്ളതു്. അതിനു ഏക പദ്ധതിയേയുള്ളു. അതു ദൈവത്തെപ്പററിയുള്ള പരിജ്ഞാനം അഥവാ ദൈവവും മനുഷ്യനുതമ്മിലുള്ള ബന്ധമാണ്. കൃപാവരങ്ങളെപ്പററി മനുഷ്യൻ അറിയണം. മനുഷ്യൻ ദൈവത്തിൽ നിന്നും അകന്നപ്പോൾ ദൈവം മനുഷ്യനെ തേടിപ്പുറപ്പെട്ടു. അവതാരമുണ്ടായി. പുത്രൻ പിതാവിനെ വെളിപ്പെടുത്തുകയും മനുഷ്യനു രക്ഷിക്കുകയും ചെയ്തു. അക്രൂശിലെത്യാഗം നാം മനസ്സിലാക്കണം. അപ്പോൾ നമ്മുക്കു നമ്മുടെ നിലയെപ്പററി ബോധ്യമുണ്ടാകും. നാം ഈ ലോകത്തിനുള്ളവരല്ല. ദൈവസന്തതികളാണ്. ലോകം ആ ചിന്താഗതിയിലേക്കു തിരിയാതെ സമാധാനം കാണുകയില്ല.

ഞങ്ങളുടെ പ്രത്യാശ യുവജനങ്ങളാണ്. യുവജനങ്ങൾ ഉണർന്നു ഊർജ്ജസ്വലരായി പ്രവൎത്തിച്ചാൽ സഭ ലോകത്തിൽ ചെയ്യേണ്ടകൃത്യം ചെയ്തു കൊള്ളും.

(വിദ്യാർത്ഥി കോൺഫറൻസിലെ ഉൽഘാടന പ്രസംഗത്തിന്റെ സംഗ്രഹം)

---

(8-ാംപേജിൽനിന്നു തുടർച്ച)

പോൾബലകമായിട്ടാണ് നൂറനാട്ടു കുഷ്ഠരോഗാശുപത്രിയിലെ ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് ആത്മീയ ദിഷ്ടതികൾ നടത്തിക്കൊടുക്കുന്നതിനു് ഒരു വൈദികനെ നിയമിക്കുകയും ആണ്ടുതോറും ക്രിസ്തുമസ്സ് ദിവസം മാവേലിക്കര ഇടവകക്കാരുടെ പ്രത്യേക സഹായത്തോടുകൂടെ ഒരു ആയിരം രൂപാ ചെലവാക്കി അവിടത്തെ 8000 കുഷ്ഠരോഗികൾക്ക് ജാതിമതഭേദമെന്യേ വൻതോതിൽ ഒരു ചായസൽക്കാരം നടത്തിക്കൊണ്ടു പോരുന്നതും ലളിത കലകളിൽ സമുദായാംഗങ്ങൾക്കഭിരുചി വർദ്ധിപ്പിക്കാനായി ആണ്ടുതോറും കലാമത്സരങ്ങൾ നടത്തുകയു വിജയികൾക്കു സമ്മാനങ്ങൾ നൽകുകയും ചെയ്യുന്നുണ്ടു്. ഉത്തമ ഗ്രന്ഥങ്ങൾ നിർമ്മിക്കുന്നവരേയും പ്രോൽസാഹിപ്പിച്ചുകൊണ്ടാണിരിക്കുന്നതു്.

അനുരഞ്ജനാസമിതികൾ ഇടവകകൾതോറും രൂപീകരിച്ചു് ഇടവകകളിൽ സമാധാനം പാലിക്കുന്നതിനും Defence കമ്മിററികൾ ഉണ്ടാക്കി അന്യ സഭക്കാരുടെ കയ്യേററങ്ങളിൽനിന്നും സഭയെ രക്ഷിക്കുന്നതിനും യത്നങ്ങൾ ചെയ്തുകൊണ്ടിരിക്കയാണ്.

(തുടരും)

## കപ്യാരെ ആവശ്യമുണ്ട്

നീലഗിരിയിൽ സ്ഥിരമായി താമസിക്കുവാനും സസ്യഭുക്കായ ഒരു ഓർത്തഡോക്സ് പട്ടക്കാരന്റെ കൂടെ താമസിച്ചു് എല്ലാ വീട്ടുകാര്യങ്ങളും പാചകകാര്യങ്ങളും അന്വേഷിപ്പാനും ആയി വിശ്വസ്തനും സംഗീത തല്പരനും പാചകവിദഗ്ദ്ധനും ആയ ഒരാളെ ആവശ്യമുണ്ട്. സ്വന്ത ഇടവകയിലെ വികാരിയുടെ സാക്ഷിപത്രവും വ്യവസ്ഥകളും ചേർത്തു് Sri C. M Mathew Bsc India coffee House Ootty എന്ന വിലാസത്തിൽ എഴുതുക.



Printed and Published by N.M. Abraham B.A. at the Malayala Manorama Press, Kottay